THE
# CHURCH WEEKLY

വാല്യം 21 | 1967 ജനുവരി 15 | ലക്കം 3

**THOUGHT FOR THE WEEK**

My song is love unknown,
My Saviour's love to me:
Love to the loveless shown,
That they might lovely be.
O who am I,
That for my sake
My Lord should take
Frail flesh, and die?

**ഈ ആഴ്ചയിൽ**

ജനുവരി 15 വിത്തുകളെപ്രതി ദൈവമാതാവിന്റെ ഓർമ്മ
16 മൂന്നുനോമ്പാരംഭം
18 മാർ ദീവന്നാസ്യോസ്
19 മൂന്നുനോമ്പു വീടൽ
22 കൊഹ്നെ ഞായറാഴ്ച

**താളുകൾ മറിക്കുമ്പോൾ**

ക്രൈസ്തവഡോക്ടർമാർ ചെയ്യേണ്ടതു് 2
അടിയന്തരങ്ങളും ആഘോഷങ്ങളും 3
നല്ലവരുടെ മക്കൾ കൊള്ളരുതാത്തവർ ആകുന്നതിനു കാരണമെന്തു്? 4
വേദവായനക്കുറിപ്പുകൾ 6
ഭാഗ്യവാനായ മാർ ഇവാഗ്രിയോസ് 7
സഭ വഞ്ചിക്കപ്പെടുന്നു 10
The Christian Community in a secular state 12

## വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറു മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യയ്ക്കു വെളിയിൽ | 8 | |

മാനേജർ,
ചർച്ച് വീക്കിലി
കോട്ടയം.

# മെത്രാന്മാരുടെ തെരഞ്ഞെടുപ്പിനുള്ള നടപടിക്രമം

III

അംഗീകൃതമായ ഭരണഘടനയിൽ മെത്രാന്മാരുടെ തെരഞ്ഞെടുപ്പു സംബന്ധിച്ചു വളരെ ചുരുക്കമായ വ്യവസ്ഥകളേ ഉള്ളു. അസോസിയേഷൻ തെരഞ്ഞെടുക്കുകയും എപ്പിസ്കോപ്പൽ സുന്നഹദോസംഗീകരിക്കുകയും ചെയ്യുന്ന ആളുകളെയാണു മേല്പട്ട സ്ഥാനത്തേയ്ക്കു വാഴിക്കുന്നതെന്നുള്ള ഒരു പൊതുനിർദ്ദേശമുണ്ടെന്നുള്ളതു ശരിയാണു്. എന്നാൽ ഈ നിർദ്ദേശത്തിനു പ്രായോഗികമായ പല വൈഷമ്യങ്ങളും ന്യൂനതകളുമുണ്ടു്. അസോസിയേഷൻ സഭയുടെ അത്മായ പ്രതിനിധികളോ, വൈദിക പ്രതിനിധികളോ മാത്രം സംബന്ധിക്കുന്ന ഒരു സമിതിയല്ലെന്നും അസോസിയേഷനിൽ എപ്പിസ്കോപ്പൽ സുന്നഹദോസംഗങ്ങൾ എല്ലാം സന്നിഹിതരായി, ചർച്ചകൾക്കും തീരുമാനങ്ങൾക്കും നേതൃത്വം നൽകുന്നുവെന്നുമുള്ള വസ്തുതകൾ കഴിഞ്ഞ ലേഖനങ്ങളിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. ആ പ്രതിപാദനത്തിൽ നിന്നു് അനിഷേദ്ധ്യമായി തെളിയുന്ന ഒരു കാര്യം അസോസിയേഷന്റെയോ, മാനേജിംഗ് കമ്മിററിയുടെയോ തീരുമാനങ്ങൾ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെയും കൂടെയാണെന്നാണു്.

എപ്പിസ്കോപ്പൽ സുന്നഹദോസ്സിന്റെ എല്ലാ അംഗങ്ങളും പങ്കെടുക്കുകയും, വോട്ടു ചെയ്യുകയും, നേതൃത്വം നൽകുകയും ചെയ്യാതിരിക്കയും, അവരുടെ അഭിപ്രായപ്രകടനങ്ങൾക്കു് അവസരം ലഭിക്കാതിരിക്കുകയും ചെയ്യുന്ന സമിതികളാണു മാനേജിംഗ് കമ്മിററിയും, അസോസിയേഷനും എന്നാരും പറയുകയില്ല. പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷനായിരുന്നു എല്ലാ തിരുമേനിമാരും സന്നിഹിതരായി ഏകകണ്ഠമായി നിശ്ചയങ്ങൾ പാസ്സാക്കുന്ന ഒരു പാരമ്പര്യമാണുമാനേജിംഗ് കമ്മിററിക്കും അസോസിയേഷനുമുള്ളതു്. വോട്ടെടുത്തു കാര്യങ്ങൾ നിശ്ചയിക്കുന്ന പതിവേ ഇല്ല. ആ നിലയ്ക്കു മാനേജിംഗ് കമ്മിററിയും, അസോസിയേഷനും നിശ്ചയങ്ങൾ പാസ്സാക്കുന്നു എന്നു പറയുമ്പോൾ സുന്നഹദോസിന്റെ അംഗീകാരം അതിനുണ്ടെന്നാണർത്ഥം. മാനേജിംഗ് കമ്മിററിയിലോ, അസോസിയേഷനിലോ, ഏതെങ്കിലും ഒരു തിരുമേനിക്കു് ഒരു നിശ്ചയത്തെക്കുറിച്ചു് എതിരഭിപ്രായമുണ്ടായാൽ ആ വിവരം പറയുകയും എപ്പിസ്കോപ്പൽ സുന്നഹദോസ്സിന്റെ തനിച്ചുള്ളതീരുമാനത്തിനു ആ പ്രശ്നം വിടുകയും ചെയ്താൽ സുന്നഹദോസ് വീണ്ടും കൂടി തീരുമാനം ചെയ്യുന്നതിന്റെ ഔചിത്യം മനസ്സിലാക്കാം. സുന്നഹദോസിന്റെ പ്രത്യേകമായ ഒരു സമ്മേളനത്തിലും മെത്രാൻ തെരഞ്ഞെടുപ്പിനെക്കുറിച്ചുള്ള ആലോചനകൾ നടക്കണമെന്നുണ്ടെങ്കിൽ അതിനു് ഇപ്പോഴത്തേതിൽ നിന്നു വ്യത്യസ്തമായ ചില നടപടികൾ സ്വീകരിക്കയാണാവശ്യം.

മെത്രാൻസ്ഥാനത്തേയ്ക്കുള്ള നാമനിർദ്ദേശങ്ങൾക്കു് ഇപ്പോൾ വിവിധ ഘട്ടങ്ങൾ ഉണ്ടു്. ഭദ്രാസനതലത്തിൽനിന്നുള്ള നിർദ്ദേശങ്ങൾ ആണു് ആദ്യം നടക്കുന്നതു്. പിന്നെ മാനേജിംഗ്കമ്മിററി, ഭദ്രാസന നിർദ്ദേശങ്ങളുടെ പശ്ചാത്തലത്തിൽ ഒരു സെലക്ഷൻ നടത്തുന്നു. എത്രപേരെ മെത്രാൻ സ്ഥാനത്തേയ്ക്കാവശ്യമുണ്ടോ അത്രയുംപേരെ യാണു മാനേജിംഗ് കമ്മിററി തെരഞ്ഞെടുക്കുന്നതു്. മാനേജിംഗ് കമ്മിററി ഒരു പ്രത്യേക കമ്മിററിയെ നിയമിക്കുകയും ആ കമ്മിററി നാമനിർദ്ദേശം ചെയ്തവരെക്കുറിച്ചു കൂലങ്കഷമായ അന്വേഷണങ്ങളും തെളിവെടുപ്പുകളും നടത്തുകയും ചെയ്തശേഷമാണു കമ്മിററിയുടെ ശുപാർശകൾ മാനേജിംഗ്കമ്മിററി അംഗീകരിക്കുന്നതു്. ഇക്കഴിഞ്ഞ പ്രാവശ്യം പ്രത്യേക കമ്മിററിയിൽ തിരുമേനിമാർ എല്ലാവരും തന്നെയുണ്ടായിരുന്നുവെന്നാണറിയുന്നതു്. മാനേജിംഗ് കമ്മിററി അവസാന ലിസ്റ്റു് അംഗീകരിച്ചു് അസോസിയേഷന്റെ അംഗീകരണത്തിനു സമർപ്പിക്കുകയാണുചെയ്യുന്നതു്. സുന്നഹദോസിനു് ഒരു അവസാനചർച്ചയ്ക്കു് അവസരമുണ്ടാക്കണമെന്നു നിർബന്ധമുള്ളപക്ഷം അതിനു മറെറാരു നടപടി സ്വീകരിച്ചാൽ കൊള്ളാം. അഞ്ചു മെത്രാന്മാരെ ആവശ്യമുള്ളപ്പോൾ അസോസിയേ

# ക്രൈസ്തവ ഡോക്ടർമാർ ചെയ്യേണ്ടതു്

**ഡോ. ഇ. എഫ്. പേററൺ**

ഇന്ത്യാഗവർമെൻറ്, ആരോഗ്യസംരക്ഷണവും രോഗികളുടെ പരിചരണവും ചുമതലയോടെ ഏറെറടുത്തു നടത്തുന്ന ഇക്കാലത്തു ക്രിസ്ത്യൻ മെഡിക്കൽ അസോസിയേഷൻെറ സ്ഥാനം എന്താണു്? ഗവർമെൻറു ചെയ്യാത്തതായി ക്രിസ്ത്യൻ ആശുപത്രികൾക്കും ക്ലിനിക്കുകൾക്കും എന്തെങ്കിലും പ്രത്യേകാൽ സംഭാവന നൽകുവാനില്ലെങ്കിൽ എപ്പോഴും കേൾക്കുന്ന ഈ ഒരു ചോദ്യം ഒരു പക്ഷെ ന്യായമായ ഒന്നത്രേ.

അക്കാരണത്താൽ തന്നെയാണു ക്രിസ്തീയ ഗുണപ്പെടുത്തലിനെപ്പററി അതിൻെറ പൂർണ്ണ അർത്ഥത്തിൽ എനിക്കു് ഊന്നിപ്പറയുവാനുള്ളതു്. അതായതു് ക്രിസ്തീയമായ വീക്ഷണത്തിൽ സൗഖ്യമാക്കുക എന്നു പറയുന്നതു്, മനുഷ്യൻെറ നൊമ്പരങ്ങൾക്കാശ്വാസവും അസുഖമുള്ളവർക്കു് അതിനു തൽക്കാലത്തേയ്ക്കുള്ള ഒരു പരിഹാരവും എന്നതിൽ കവിഞ്ഞു വളരെയേറെ അർത്ഥവ്യാപ്തി ഉള്ള ഒന്നാണു്. ഈ അർത്ഥത്തിലാണു യേശുക്രിസ്തു മനുഷ്യൻെറ സൗഖ്യത്തെപ്പററി സംസാരിച്ചിട്ടുള്ളതും. അതിശയകരമായ വിധത്തിലുള്ള ഒരു ശാരീരിക സൗഖ്യദാനം മാത്രമായിരുന്നില്ല അവ. പ്രത്യുത ശരീരപ്രകാരം മാത്രമല്ലാതെ, ആത്മാവിൻെറയും മനസ്സിൻെറയും കൂടെ ഉള്ള ഒരു സൗഖ്യമത്രേ ഇതു്. മനുഷ്യനു് ഉണ്ടാകാറുള്ള രോഗങ്ങളിൽ പകുതിയിലധികവും (ശരീരഘടനപ്രകാരമുള്ളവയിൽ ഉദാഹരണമായി പെപ്ററിക് അൾസർ മുതലായവ) വ്യക്തിത്വത്തിലുണ്ടാകുന്ന പൊരുത്തക്കേടുകൊണ്ടു സംഭവിക്കുന്നവയാണു്. തന്മൂലം മനുഷ്യനു്, അവൻെറ പ്രത്യേകഭാഗങ്ങളുടെ മേലുള്ള ഞരമ്പുകളുടെ നിയന്ത്രണം ഇല്ലാതെ വരികയും രോഗാണുക്കളെ ചെറുത്തുനിൽക്കുവാനുള്ള ശക്തി, നഷ്ടമായിത്തീരുകയും ചെയ്യുന്നു. അങ്ങനെ അവൻ രോഗ ബാധിതനാകുന്നു. മരുന്നുമൂലമോ ശസ്ത്രക്രിയ മൂലമോ അഥവാ രണ്ടു വിധത്തിലുമോ തൽക്കാലത്തേയ്ക്കു് ഒരു പരിഹാരം വരുത്തുവാൻ സാധിച്ചേക്കാമെന്നുള്ളതു ശരിയാണെന്നിരുന്നാൽതന്നെയും, ആത്യന്തികമായി ഈ പൊരുത്തക്കേടിൻെറ നാരായ വേരു് നിർമ്മാർജ്ജനം ചെയ്യുന്നില്ലെങ്കിൽ ആ മനുഷ്യൻെറ അവസ്ഥയിൽ കാര്യമായ വലിയ മാററം ഒന്നും ചെയ്യുവാൻ സാധിക്കയില്ല. എന്നുതന്നെയുമല്ല അതാവർത്തിക്കുന്നതിനോ കൂടുതൽ സങ്കീർണ്ണമാക്കാനോ മാത്രമേ ഇടയുള്ളൂ. സൂക്ഷ്മദൃക്കുകളായ ഭിഷഗ്വരന്മാർ ഇതു് അറിഞ്ഞുകൊണ്ടുതന്നെയാണു പല രോഗികളേയും മന:ശാസ്ത്രപ്രകാരമുള്ള ചികിൽസാവിധികൾ പരിചയമുള്ളവരുടെ സമീപത്തേയ്ക്കു പറഞ്ഞു വിടുന്നതു്.

## ഇന്നത്തെ സ്ഥിതി

നിർഭാഗ്യവശാൽ, ഇന്നു രോഗിയും വൈദ്യനും തമ്മിലുള്ളബന്ധം ആളത്വപരമായ ഒരു സമീപനത്തിലധിഷ്ഠിതമല്ല എന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. ഏതു ഡോക്ടറും ശാസ്ത്രീയമായ സൂക്ഷ്മാവസ്ഥ കണ്ടുപിടിക്കുന്നതിനു ലബോറട്ടറികളിലെ പരീക്ഷണങ്ങൾക്കായിട്ടും അവിടെയുള്ള അഭിജ്ഞന്മാരുടെ റിപ്പോർട്ടുകൾക്കായും അവയുടെ കൃത്യമായ സൂക്ഷ്മതയ്ക്കുവേണ്ടിയും പരിശ്രമിക്കുന്നു എന്നതിൽ കവിഞ്ഞു രോഗിയുടെ മാനസികവും വൈകാരികവും ആത്മീയവും ആയ പ്രശ്നങ്ങൾ പഠിക്കുവാനും തന്മൂലമുണ്ടായ ശാരീരിക കഷ്ടതകൾക്കോ ബുദ്ധിപരമായ പോരായ്മകൾക്കോ പരിഹാരം കാണുവാനും ശ്രമിക്കാറില്ല. സാധാരണ ഡോക്ടർമാർ ഇങ്ങനെയല്ലാതെ ചെയ്യാറുണ്ടോ? അങ്ങനെ ഏതെങ്കിലും ശാരീരികമായ അപാകതകൾ കണ്ടുപിടിച്ചാൽ പിന്നെ ഏതു ഭിഷഗ്വരനും ചെയ്യുന്നതു കുറച്ചു സൂചി കുത്തിവയ്ക്കുകയോ അഥവാ കുറെ ഗുളികകൾ നിശ്ചയിക്കുകയോ അതും അല്ലെങ്കിൽ ശസ്ത്രക്രിയ ചെയ്യുകയോ ആയിരിക്കും. രോഗിയുടെ മാനസികഭാരം പോകുന്നതിനോ, ആത്മീയമായ ചികിൽസാ വിധി ആയിരിക്കും

(ശേഷം 8—ാം പേജിൽ)

---

ഷൻ എട്ടുപേരെ തെരഞ്ഞെടുക്കാൻ ആവശ്യപ്പെടുകയും, അവരിൽനിന്നു് അഞ്ചുപേരെ തെരഞ്ഞെടുക്കുന്ന ചുമതല സുന്നഹദോസിനു് ആയിരിക്കുകയും ചെയ്താൽ സുന്നഹദോസു് അസോസിയേഷനെയും, തെരഞ്ഞെടുക്കപ്പെടുന്ന വ്യക്തികളെയും അവഗണിക്കുന്ന ഏററവും അസുഖകരവും പ്രതിഷേധാർഹവുമായ ഒരു സാഹചര്യം സുന്നഹദോസിനു് ഒഴിവാക്കാൻ കഴിയും.

ഇക്കഴിഞ്ഞ തെരഞ്ഞെടുപ്പിൽ അഞ്ചു മെത്രാന്മാരുടെ ആവശ്യമുണ്ടോ എന്നു് അസോസിയേഷനിൽ ചോദ്യമുണ്ടായതാണു്. അപ്പോൾ പ. കാതോലിക്കാ ബാവാ തിരുമേനിയും, യോഗനടപടികൾ നിയന്ത്രിച്ചുകൊണ്ടിരുന്ന മാർ അത്താനാസ്യോസ് തിരുമേനിയും, അഞ്ചുതന്നെ പോരാതെ വരുമെന്നാണു വിശദീകരണം നൽകിയതു്. അതുകൊണ്ടു് അസോസിയേഷൻ തെരഞ്ഞെടുക്കുന്ന അഞ്ചുപേരെയും മെത്രാൻമാരായി വാഴിക്കുമെന്നുള്ള ഒരു വിശ്വാസവും പ്രതീക്ഷയും പ്രതിനിധികൾക്കുണ്ടായിരുന്നു. തെരഞ്ഞെടുപ്പിൻെറ പല ഘട്ടങ്ങൾ കഴിഞ്ഞു് അസോസിയേഷനിൽ ഒരു എതിർപ്പും കൂടാതെ പാസ്സാക്കിയ ഒരു നിശ്ചയത്തെ സുന്നഹദോസു് അവഗണിക്കുന്നതുമൂലമുണ്ടാകുന്ന ഗുരുതരമായ പ്രതികരണങ്ങൾ നിശ്ചയമായും ഒഴിവാക്കേണ്ടതാണു്. ആവശ്യമില്ലാത്ത തെററിദ്ധാരണകൾ ഇതു സംബന്ധിച്ചു പ്രചരിക്കാനിടയായിട്ടുള്ളതിൻെറ ഒരു കാരണം നടപടിക്രമങ്ങളിലുള്ള പിശകാണു്. അതു തിരുത്താവുന്നതും തിരുത്തേണ്ടതുമാണു്.

സമുദായത്തിൻെറ ചരിത്രത്തിൽ മെത്രാൻ സ്ഥാനത്തേയ്ക്കു തെരഞ്ഞെടുക്കപ്പെട്ടവർ എല്ലാം മെത്രാന്മാരായി വാഴിക്കപ്പെട്ടിട്ടില്ലെന്നുള്ളതു ശരിയാണു്. ക്രമീകൃതമായ തെരഞ്ഞെടുപ്പു നടപടികൾ കൂടാതെ മെത്രൻസ്ഥാനത്തേയ്ക്കു് ഉയർത്തപ്പെട്ടവരും കണ്ടേക്കാം. പക്ഷെ അതെല്ലാം സമുദായം രണ്ടായി പിരിഞ്ഞു പരസ്പരം മൽസരത്തിൽ കഴിഞ്ഞ കാലത്തെ കഥയാണു്. സഭ യോജിച്ചുകഴിഞ്ഞിരിക്കുന്നതിനാൽ ഇനിയും ചില ചിട്ടകളും ക്രമീകരണങ്ങളുമനുസരിച്ചു സഭ മുന്നോട്ടുപോകണമെന്നുള്ള ആഗ്രഹം സമുദായത്തിനുണ്ടു്.

കഴിഞ്ഞ പ്രാവശ്യം മെത്രാൻസ്ഥാനത്തേയ്ക്കു് അഞ്ചുപേർ മാത്രം തെരഞ്ഞെടുക്കപ്പെട്ടപ്പോൾ അവരെല്ലാം മെത്രാൻമാരായി അഭിഷേകം ചെയ്യപ്പെടുമെന്നുള്ള ധാരണ ഓർത്തഡോക്സ സമുദായത്തിൽ മാത്രമല്ല, ഇതര സമുദായങ്ങളിലും മതങ്ങളിലും പെട്ടവർക്കുണ്ടായിട്ടുണ്ടു്. വലിയ പ്രസിദ്ധീകരണം ലഭിച്ച ഒരു വാർത്തയുമാണതു്. ഈ പൊതുധാരണയ്ക്കു പ്രാബല്യം നൽകുന്നതിൽ എപ്പിസ്കോപ്പൽ സുന്നഹദോസിനും ഒരു പങ്കുണ്ടെന്നുള്ളതു നിസ്സംശയമാണു്. അഞ്ചുപേരിൽ രണ്ടുപേർക്കു മേല്പട്ടസ്ഥാനം നിഷേധിക്കുന്നതാണെന്നു് ഇതുവരെ പ്രസ്താവിക്കപ്പെട്ടിട്ടില്ല. എങ്കിലും അതിനുള്ള സാദ്ധ്യതയില്ലെന്നു തീർത്തുപറയാൻ ആർക്കും കഴിയുമെന്നു തോന്നുന്നില്ല നിഷേധിക്കപ്പെടുന്നപക്ഷം, ഫാദർ പോൾവറുഗീസും, ഫാദർ എം. വി. ജോർജ്ജും ക്രൈസ്തവമായ പ്രതികരണത്തോടുകൂടി അതിനെ സ്വാഗതം ചെയ്യുമെന്നുള്ളതിനു സംശയമില്ല; എന്നാൽ ഈ തെരഞ്ഞെടുപ്പു സംബന്ധിച്ചു സുന്നഹദോസിൻെറ നിലപാടിനെ അഭിനന്ദിക്കുവാൻ കഴിയാത്ത അനേകം സഭാംഗങ്ങളും, ഇതര സഭാംഗങ്ങളും ഇതര മതവിശ്വാസികൾതന്നെയും ഉണ്ടായിരിക്കുമെന്നുള്ള വാസ്തവം ഞങ്ങൾ മറച്ചുവയ്ക്കുന്നില്ല.

# അടിയന്തരങ്ങളും ആഘോഷങ്ങളും

**ചെമ്മണ്ണൂർ വർഗ്ഗീസ് കത്തനാർ**

സദ്യകൾക്കും ആഘോഷങ്ങൾക്കും നിയന്ത്രണാതീതമായി പണം ചെലവാക്കുവാൻ മലങ്കര സുറിയാനി സഭാംഗങ്ങൾക്കുള്ളതുപോലെ ആവേശം മറ്റൊരുത്തർക്കും ഉണ്ടെന്നുതോന്നുന്നില്ല. അഭിവന്ദ്യമെത്രാപ്പോലീത്തമാരും ബഹുമാനപ്പെട്ട പട്ടക്കാരും ഒരുപോലെ എല്ലാ പ്രധാന അടിയന്തരങ്ങൾക്കും എല്ലാ ആഘോഷങ്ങൾക്കും നേതൃത്വം വഹിക്കുന്നതും സുറിയാനിസഭയുടെ ഒരു പ്രത്യേകതയാണ്. അതുകൊണ്ട് പള്ളികളും വ്യക്തികളും ഈ വകക്കായി പണം വാരിക്കോരി ചെലവാക്കുകയും ചെയ്തുവരുന്നു. ഏതെങ്കിലും ആവശ്യത്തിന് പണത്തിനായിട്ടല്ലാതെ ജനങ്ങളുടെ ആദ്ധ്യാത്മികോന്നമനത്തിനായി മെത്രാപ്പോലീത്തമാരുടെ പൊതുകൽപനകളൊന്നും അധികം ഉണ്ടാകാറില്ലെന്നതും ഈ സഭയിലെ ഒരു സവിശേഷതയാണ്. അങ്ങിനെ ബാഹ്യപ്രകൃതി കണ്ടാൽ വളരെ വലുതും നല്ലതുമായിരിക്കുന്ന ഒരു നാളികേരത്തിൻെറ അകത്ത് കാമ്പ് തെല്ലും ഇല്ലെങ്കിലുള്ള ഒരു സ്ഥിതിയിലേക്ക് സുറിയാനിസഭ വഴുതിപ്പൊയ്ക്കൊണ്ടിരിക്കുകയല്ലേ?

മെത്രാപ്പോലീത്താമാരുടെയും മററു വ്യക്തികളുടെയും മരണാടിയന്തരങ്ങളും, പള്ളിപ്പെരുന്നാൾ, വിവാഹം എന്നീ ആഘോഷങ്ങളും ഗംഭീരമായ സദ്യകൾ നടത്തിയും വിപുലമായ വിധത്തിൽ വാദ്യമേളങ്ങളോടും കരിമരുന്നു കത്തിച്ചും നടത്തപ്പെടുന്നത്, അക്രൈസ്തവർ കണ്ട് മലങ്കരസുറിയാനിസഭയാണ് ക്രിസ്തുവിൻെറ കല്പനകളും ആദർശങ്ങളും അനുസരിച്ച് ലോകത്തിൽ വർത്തിക്കുന്ന സാക്ഷാൽസഭ എന്ന് വിശ്വസിക്കുന്നതിനു സഹായമാകുന്നുണ്ടോ? അവരിൽനിന്ന് എത്രപേർ വീതം മലങ്കരസുറിയാനിസഭയെ ആശ്ലേഷിച്ച് വി. മാമോദീസ സ്വീകരിക്കുന്നുണ്ടെന്ന് ഒരു കണക്ക് എടുക്കേണ്ടതാണ്! മദ്യപാനം തുടങ്ങിയവയ്ക്ക് അനുകൂല സന്ദർഭവും പരിതസ്ഥിതിയും സൃഷ്ടിക്കപ്പെടുന്ന ആഘോഷങ്ങളും അടിയന്തരങ്ങളും പള്ളികളുടേയും വിശുദ്ധന്മാരുടെയും പേരിൽ നടത്തപ്പെടുന്നത് സംസ്കാരസമ്പന്നരായ സുറിയാനിസഭാംഗങ്ങൾക്ക് എങ്ങനെ അഭിമാനകരമാകും?

മലങ്കരസഭാംഗങ്ങളിൽ തന്നെ എത്രയോ പാവങ്ങൾ ഒരു നേരമെങ്കിലും ആഹാരത്തിന് വകയില്ലാതെ കഷ്ടപ്പെടുന്നു, ഉടുക്കുവാൻ തുണിയില്ലാതെ വിഷമിക്കുന്നു. താമസിക്കാൻ വീടില്ലാതെ ക്ലേശിക്കുന്നു. ചികിൽസിക്കാൻ വകയില്ലാതെ കഠിന യാതന തിന്നുന്നു. പഠിക്കാൻ പണമില്ലാതെ ദുഃഖിക്കുന്നു. ഈ വക ദുരിതങ്ങളാൽ സ്വന്ത ജനങ്ങളിൽ ഒരു വിഭാഗം വിഷമിക്കുമ്പോൾ അങ്ങോട്ടൊന്നു തിരിഞ്ഞുനോക്കുവാൻപോലും സന്മനസ്സില്ലാതെ പണം ധൂർത്തടിക്കുകയല്ലേ നാം ചെയ്യുന്നത്.

അനേകമാളുകൾ ഒന്നിച്ചിരുന്ന് ഒരു നേരം ഭക്ഷിക്കുവാൻ വിഭവസമൃദ്ധമായ വൻ സദ്യകൾ നടത്തുന്നത് മരിച്ചുപോയവരുടെ നിത്യാശ്വാസത്തിന് ആവശ്യമാണെന്നും, അനേകായിരം രൂപ വ്യയം ചെയ്ത് വാദ്യമേളങ്ങളും വെടിക്കെട്ടുമായി പെരുന്നാളുകൾ നടത്തപ്പെട്ടാൽ നമ്മുടെ പരിശുദ്ധന്മാർ സന്തോഷിക്കുമെന്നും സുറിയാനിസഭ പഠിപ്പിക്കുന്നുണ്ടോ? എനിക്ക് തോന്നുന്നില്ല. ഈ ആധുനിക യുഗത്തിൽ ഈവിധ അനാചാരങ്ങൾ ആവശ്യമാണെന്ന് ശഠിക്കുന്നവരും സഭ വാസ്തവത്തിൽ എന്തിനുവേണ്ടി നിലകൊള്ളുന്നുവെന്ന് അറിയാത്തവരുമായി വലിയൊരു വിഭാഗം ജനങ്ങൾ ഇപ്പോഴും സഭയിൽ ഉണ്ട്. അവരിൽ അധികവും, പതിവായി ആരാധനകളിൽ സംബന്ധിക്കാത്തവരും, നോമ്പ്, നമസ്കാരം എന്നിവ എന്താണെന്നറിയാത്തവരും ആകുന്നു. "വനവേടനുണ്ടോ വ്യാപന്നമാംകഴുകനെന്നും ക്ഷാപാതമെന്നും" എന്നു പറഞ്ഞതുപോലെ അവർക്കുണ്ടോ ഞായറും തിങ്കളും! അവരെ ശരിയായ ആചാരം, വിശ്വാസം എന്നിവ പഠിപ്പിക്കാൻ ഇന്നു നമ്മുടെ സഭക്ക് പദ്ധതികളില്ലെന്നുള്ളതുകൊണ്ട് ഭാവിയിലും ഈ വക അടിയന്തരങ്ങളും ആഘോഷങ്ങളും നടത്തപ്പെടുക തന്നെ ചെയ്യും. അതുകൊണ്ട് സഭാംഗങ്ങളെ സുബോധവാന്മാരാക്കുവാൻ സജീവമായ പ്രവർത്തനം പ്രഥമമായി നടത്തപ്പെടണം. ധനം ദുർവ്യയം ചെയ്യാനുള്ള ജനങ്ങളുടെ പ്രവണത പ്രയോജനപ്രദമായ നല്ല കാര്യങ്ങളിലേക്ക് തിരിച്ചുവിടാൻ പ്രേരിപ്പിക്കുന്നതിന് മെത്രാപ്പോലീത്തമാർക്കുള്ള അധികാരവും ചുമതലയും വിനിയോഗിക്കാൻ ഇനിയും വൈകുന്നത് അപകടമാണ്. ചിലരുടെ പ്രീതിക്കുവേണ്ടി നീതിയും സത്യവും ഉപേക്ഷിച്ച് കർത്താവിനെ ക്രൂശിക്കുവാൻ ഏല്പിച്ചുകൊടുത്ത പീലാത്തോസിനെപ്പോലെ ഇന്ന് നമ്മുടെ തിരുമേനിമാർ ദുർബലരാകാതെ, സഭയെ ക്രൂശിക്കുവാൻ ഏല്പിച്ചുകൊടുക്കുന്ന യാതൊരു ആചാരവും ആഘോഷവും അനുവദിക്കുവാനോ അവയിൽ സംബന്ധിക്കുവാനോ പാടില്ലാത്തതാകുന്നു.

"ഈ ചെറിയവരിൽ ഒരുത്തനു ചെയ്തതെല്ലാം എനിക്കു ചെയ്തു" എന്നുള്ള ക്രിസ്തുനാഥൻെറ കല്പനപ്രകാരം നാം എന്തു ചെയ്യുന്നുണ്ട്? ഈ കല്പന ബോധപൂർവ്വം എല്ലാവരും വിസ്മരിച്ചിരിക്കുന്നതായി കാണുന്നു. ഓരോ ഇടവകയിലുമുള്ള പാവങ്ങളുടെ ഉന്നതിക്കുവേണ്ടി പള്ളികളുടെ വരവിൽ ഗണ്യമായ ഭാഗം വിനിയോഗിക്കുന്ന പള്ളികൾ മലങ്കരയിൽ ഉണ്ടോ എന്നു തന്നെ തോന്നുന്നില്ല. അപൂർവ്വം ചില പള്ളികൾ ആസ്പത്രി, കോളേജ്, സ്കൂൾ മുതലായവ നടത്തുന്നുണ്ടായിരിക്കാം. എന്നാൽ അവയും ആദായത്തിനായിട്ടാണ് നടത്തപ്പെടുന്നതെങ്കിൽ അവയുടേയും പരിശുദ്ധി നശിക്കുന്നു. ദരിദ്രന്മാരുടെ സംരക്ഷണത്തിനാവശ്യമായതു ചെയ്യുക. അർഹരായ ദരിദ്രവിദ്യാർത്ഥികൾക്ക് ഉന്നതവിദ്യാഭ്യാസത്തിനു ധനസഹായം നൽകുക മുതലായവയ്ക്കായി മലങ്കരസഭക്ക് പൊതുവായും ഓരോ ഇടവകക്കും പ്രത്യേകമായും പദ്ധതികളുണ്ടാകണം.

"നിങ്ങൾ ആദ്യം അവൻെറ രാജ്യവും നീതിയും അന്വേഷിപ്പിൻ; അതോടുകൂടി ഇതും നിങ്ങൾക്കു കിട്ടും" എന്ന് കർത്താവു കല്പിച്ചിട്ടുള്ളതനുസരിച്ച് ജനങ്ങളുടെ ആത്മീകോന്നമനത്തിനാവശ്യമായ സജീവ പ്രവർത്തനം പ്രഥമമായി സഭയിൽ നടത്തപ്പെടണം. ക്രമമായി ആരാധനകളിൽ സംബന്ധിക്കുന്നവരുടെയും, നോമ്പുനോൽക്കുന്നവരുടെയും, കുമ്പസാരിക്കുന്നവരുടെയും എണ്ണം കുറഞ്ഞുവരികയും, ആഘോഷങ്ങൾക്കും സ്വീകരണങ്ങൾക്കും ജനങ്ങൾ കൂടുതൽ ഉത്സുകരായിരിക്കുകയും ചെയ്യുന്നത് കാണുമ്പോൾ ജനങ്ങളുടെ ആദ്ധ്യാത്മിക ബോധം താണുപോയിരിക്കുന്നു എന്നും അവരുടെ ആത്മീകവളർച്ചക്കാവശ്യമായ പോഷകാഹാരം അടിയന്തരമായി നൽകപ്പെടേണ്ടതായിട്ടുണ്ടെന്നും മനസ്സിലാക്കാമല്ലൊ. പക്ഷെ ഇപ്പോൾ സ്വത്തുക്കൾ വർദ്ധിപ്പിക്കാനുള്ള വമ്പിച്ച പദ്ധതികൾ ആവിഷ്കരിക്കപ്പെടുന്നുണ്ടെന്നല്ലാതെ, ആദ്ധ്യാത്മിക പ്രവർത്തനങ്ങൾക്ക് സഭാ മാനേജിംഗ് കമ്മിററിയൊ, പള്ളികമ്മററികളോ യാതൊരു പദ്ധതികളും തയ്യാറാക്കുന്നില്ലെന്നുള്ളതു സങ്കടകരമാണ്.

സഭയുടെ വിശ്വാസവും ആചാരവും സഭാംഗങ്ങളെ പഠിപ്പിക്കുവാൻ മാസംതോറും മെത്രാപ്പോലീത്തന്മാരുടെ പ്രബോധന കല്പനകളും ലഘുലേഖകളും പ്രസിദ്ധപ്പെടുത്തണം. നല്ല പുസ്തകങ്ങൾ ധാരാളമായി പ്രചരിപ്പിക്കണം. സണ്ടേസ്കൂൾ, സമാജങ്ങൾ എന്നിവ കാര്യക്ഷമമായി പ്രവർത്തിക്കുവാൻ ശ്രദ്ധിക്കണം. ഓരൊ പള്ളിയും അതതു ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങൾക്കായി ചെലവാക്കുന്ന സംഖ്യയും, പെരുന്നാൾ ആഘോഷത്തിനായും മററും ചെലവാക്കുന്ന സംഖ്യയും തമ്മിൽ താരതമ്യപ്പെടുത്തി

# നല്ലവരുടെ മക്കൾ കൊള്ളരുതാത്തവർ ആകുന്നതിനു കാരണമെന്തു്?

റവ. പി. വി. ഏബ്രഹാം ബി. എ. ബി. ഡി.

## I

നമ്മുടെ ചുററും നടന്നുകൊണ്ടിരിക്കുന്ന ചില സംഗതികളും സംഭവങ്ങളും നമ്മെ അത്ഭുതപ്പെടുത്തുകയും ഇരുത്തിച്ചിന്തിപ്പിക്കുകയും ചെയ്യുന്നു. അവയുടെ കാരണങ്ങൾ ഏവയെന്നു് നാം അന്വേഷിക്കുമെങ്കിലും നമ്മുടെ ബുദ്ധിക്കോ ധാരണകൾക്കോ അതീതമായി അവ നിലകൊള്ളുകയാണു് ചെയ്യുന്നതു്. സാത്വികനും പരോപകാരിയും നല്ലവനുമായ ഒരു മനുഷ്യൻ ആയുസ്സിന്റെ മദ്ധ്യത്തിൽ അവിചാരിതമായ സമയത്തു് ഇഹലോകവാസം വെടിയുന്നു; ദുഷ്ടനും ദോഷിയും അന്യായക്കാരനുമായ ഒരുവൻ അതേസമയം ദീർഘകാലം ജീവിച്ചിരിക്കുന്നു. അരോഗദൃഢഗാത്രനും സുമുഖനും നല്ലവനുമായ ഒരു യുവാവു് പെട്ടെന്നു് കാൻസർരോഗബാധിതനായി അവശനാകുകയും നിരാശയുടെ അടിത്തട്ടിലേക്കിറങ്ങി വേദനയനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ധാർമ്മികബോധമോ സന്മാർഗ്ഗനിഷ്ഠയോ ഒന്നുമില്ലാതെ വെറിയനും ധൂർത്തനുമായി നടക്കുന്ന ഒരുവനു് രോഗവുമില്ല ആപത്തുമില്ല. നിരപരാധികളായ സ്ത്രീകളും കുഞ്ഞുങ്ങളും നിനച്ചറിയാത്ത സമയത്തു് ദുഷ്ടമനുഷ്യരുടെ ആക്രമണത്തിനും കൈയേററത്തിനും വിധേയരായി മരണം വരിക്കുന്നു. പക്ഷേ അന്യായക്കാരും അക്രമികളുമായ ചില മനുഷ്യർ തിന്നും കുടിച്ചും പരദ്രോഹം ചെയ്തും തങ്ങളുടെ സമയം ചെലവഴിക്കുവാൻ ദൈവം അനുവദിക്കുന്നു. ഇവയെല്ലാം നമ്മെ ചിന്തിപ്പിക്കുന്നില്ലേ? വിഷമിപ്പിക്കുന്നില്ലേ? ഇവയുടെ കാരണം അറിയാതെ നാം കുഴയുന്നില്ലേ? കാരണം ഉണ്ടു്; പക്ഷേ, അവയൊന്നും നമുക്കു വ്യക്തമല്ലെന്നു മാത്രം.

ഇവയെല്ലാംപോലെതന്നെ നമ്മെ വിഷമിപ്പിക്കുന്ന ഒരു കാര്യമാണല്ലോ നല്ലവരും ദൈവഭക്തരും സന്മാർഗ്ഗികളുമായ ചില ആളുകളുടെ മക്കൾ ദൈവബോധമോ സന്മാർഗ്ഗനിഷ്ഠയോ മാന്യതയോ ഇല്ലാതെ കൊള്ളരുതാത്തവരായിത്തീരുന്നു എന്നുള്ളതു്. നല്ലവരുടെ മക്കൾ സാധാരണഗതിയിൽ നല്ലവരായിത്തീരേണ്ടതാണു്. എന്നാൽ ഇങ്ങനെയല്ല മിക്കപ്പോഴും കണ്ടുവരുന്നതു്. ദേവാലയത്തിൽ എത്തി ക്രമമായും കൃത്യമായും ഭക്തിപൂർവ്വവും ആരാധന നടത്തുന്ന ചിലരുടെ മക്കൾ ദേവാലയത്തിൽ കയറാത്തവരും ആരാധനയോടു് അവജ്ഞയും വെറുപ്പും ഉള്ളവരുമായി കാണപ്പെടുന്നു. ദിനംതോറും തിരുവചനം ഭക്തിപൂർവ്വം പഠിക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന ചിലരുടെ മക്കൾ വേദപുസ്തകം കൈകൊണ്ടു തൊടുവാൻ സന്തോഷമില്ലാത്തവരായി പെരുമാറുന്നു; സന്മാർഗ്ഗജീവിതത്തിൽനിന്നോ നീതിപാതയിൽനിന്നോ അണുപോലും വ്യതിചലിച്ചിട്ടില്ലാത്ത ചില മാതാപിതാക്കന്മാർക്കു് സന്മാർഗ്ഗവിരുദ്ധരും നീതിരഹിതരുമായ മക്കളെ കാണുവാൻ ഇടവരുന്നു; ഉദാരമനസ്സോടും സഹതാപബുദ്ധിയോടുംകൂടെ നല്ല കാര്യങ്ങൾക്കു് സംഭാവന നൽകികൊണ്ടിരുന്ന ചിലർക്കു് സഹതാപമോ സ്നേഹമോ ഔദാര്യമോ ഇല്ലാത്ത മക്കൾ നിമിത്തം ഹൃദയവേദന അനുഭവിക്കേണ്ടിവരുന്നു. എല്ലാവരെയും ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന ചില നല്ല മനുഷ്യർക്കു് അഹങ്കാരികളും തന്നിഷ്ടക്കാരുമായ മക്കൾനിമിത്തം മാനഹാനിയും മനോഭാരവും ഉണ്ടാകുന്നു. ഈ യാഥാർത്ഥ്യങ്ങൾക്കുനേരെ കണ്ണടയ്ക്കുവാൻ സാദ്ധ്യമല്ല. ഇങ്ങനെയെല്ലാം സംഭവിക്കുന്നതു് എന്തുകൊണ്ടു്? ഇവയ്ക്കെല്ലാം ശരിയായ കാരണങ്ങൾ ഉണ്ടായിരിക്കുമല്ലോ.

### ഉൽക്കൃഷ്ട വ്യക്തികൾ ആവശ്യം

കാരണങ്ങൾ ഏവയെന്നു കണ്ടുപിടിക്കുവാൻ നാം ശ്രമിച്ചാൽ ചിലതെല്ലാം നമുക്കു് ബോദ്ധ്യപ്പെടും. കാരണങ്ങൾ കണ്ടുപിടിക്കുകയും പരിഹാരമാർഗ്ഗങ്ങൾ കാണുകയും വേണം. ഇന്നു് ലോകത്തിനാവശ്യമുള്ളതു് സ്വഭാവശ്രേഷ്ഠതയും മാന്യതയും സന്മാർഗ്ഗബോധവും ദൈവഭയവുമുള്ള വ്യക്തികളെയാണു്. അങ്ങനെയുള്ള വ്യക്തികളുടെ അഭാവമാണു് നമ്മുടെ രാഷ്ട്രീയജീവിതത്തെയും സാമൂഹ്യബന്ധങ്ങളെയും ആത്മീയക്കൂട്ടായ്മകളെയും അലങ്കോലപ്പെടുത്തുന്നതും മലിനപ്പെടുത്തുന്നതും. ഉത്തമരും സ്വഭാവമഹിമയുള്ളവരുമായ സന്താനങ്ങളെ ഒരുക്കി രൂപപ്പെടുത്തി ലോകത്തിനു പ്രദാനം ചെയ്യുവാനുള്ള കർത്തവ്യമാണു് സർവ്വപ്രധാനമായി സർവ്വശക്തൻ മാതാപിതാക്കളിൽ നിക്ഷേപിച്ചിരിക്കുന്നതു്. സ്വഭാവത്തിന്റെ മേന്മയ്ക്കും പരിപോഷണത്തിനും ഉൽകൃഷ്ടതയ്ക്കും സഹായിക്കുന്ന ഘടകങ്ങൾ കുടുംബജീവിതാന്തരീക്ഷത്തോടു ബന്ധിതമായി നിലകൊള്ളുന്നതുപോലെതന്നെ സ്വഭാവത്തെ അധഃപതിപ്പിച്ചു് താറുമാറാക്കുന്നതിനും സഹായിക്കുന്ന ചില ഘടകങ്ങളും കുടുംബജീവിതാന്തരീക്ഷത്തോടു ചേർന്നു് നിലകൊള്ളുന്നുണ്ടു്. ഇവയെ സൂക്ഷ്മബുദ്ധിയോടുകൂടി കണ്ടുപിടിക്കുക; ഉൽകൃഷ്ട ജീവിതത്തിനു സഹായിക്കുന്ന ഘടകങ്ങളെ സ്വീകരിക്കുക; അധമജീവിതത്തിലേയ്ക്കു നയിക്കുന്നവയെ പരിത്യജിക്കുക. ഇതാണു് മാതാപിതാക്കളുടെ പ്രഥമ കർത്തവ്യം.

കുട്ടികൾ സൽസ്വഭാവികളോ ദുഃസ്വഭാവികളോ ആയി രൂപാന്തരപ്പെടുന്നതിനുള്ള കാരണങ്ങൾ ഏവയെന്നു് ചിന്തിക്കുവാൻ തുടങ്ങുമ്പോൾ ഒരു കാര്യം നാം പ്രധാനമായി ഓർക്കേണ്ടതായുണ്ടു്. ഒരു പൈതലും ലോകത്തിൽ ജനിക്കുമ്പോൾ തിന്മപ്പെട്ടവനോ നന്മനിറഞ്ഞവനോ അല്ല. പൈതലിന്റെ ഹൃദയം വെള്ളക്കടലാസുപോലെയോ തുടച്ചുവൃത്തിയാക്കി സ്ലെയിററുപോലെയോ ആണെന്നു് ഒരു കാലത്തു് ത്തു് ചില മനഃശാസ്ത്രജ്ഞന്മാർ ചിന്തിച്ചിരുന്നു. ഇപ്പോൾ ആ അഭിപ്രായം മാറിയിട്ടുണ്ടു്. നന്മയിലേക്കോ തിന്മയിലേക്കോ തിരിഞ്ഞുപോകാവുന്ന വിവിധ ജന്മവാസനകളോടും ചായ്‌വുകളോടും കൂടിയാണു് ഒരു പൈതൽ ജനിക്കുന്നതു്. പാരമ്പര്യത്തിന്റെ ശക്തിമൂലം തിന്മയിലേക്കു തിരിഞ്ഞുപോകാനാണു് അധികം സാദ്ധ്യത. ബാഹ്യലോകത്തിൽനിന്നു് പൈതലിനു ലഭിക്കുന്ന പ്രചോദനങ്ങളും പ്രേര

---

നോക്കിയാൽ നമ്മുടെ സഭയിലെ ആദ്ധ്യാത്മിക വളർച്ചയുടെ ഏകദേശബോധം ഉണ്ടാകും.

"ഈ ജനം അധരംകൊണ്ടു് എന്നെ ബഹുമാനിക്കുന്നു. എങ്കിലും അവരുടെ ഹൃദയം എന്നിൽനിന്നു് ദൂരത്തു് അകന്നിരിക്കുന്നു. മാനുഷ കല്പനകളായ ഉപദേശങ്ങളെ അവർ ഉപദേശിക്കുന്നതുകൊണ്ടു് എന്നെ വ്യർത്ഥമായി ഭജിക്കുന്നു; എന്നു് എഴുതിയിരിക്കുന്നതുപോലെ തന്നെ. നിങ്ങൾ ദൈവകല്പന വിട്ടുകളഞ്ഞു്. മനുഷ്യരുടെ സമ്പ്രദായം പ്രമാണിക്കുന്നു. നിങ്ങളുടെ സമ്പ്രദായം പ്രമാണിപ്പാൻ വേണ്ടി നിങ്ങൾ ദൈവകല്പനകളെ തള്ളിക്കളയുന്നതു് നന്നായി.". (മർക്കോസ് 7; 6–9) യരുശലേമിൽനിന്നു് കർത്താവിന്റെ അടുക്കൽവന്ന പരീശന്മാരോടും ശാസ്ത്രിമാരോടും കർത്താവു് അരുളിച്ചെയ്ത വചനങ്ങളാണു് മേലുദ്ധരിച്ചവ. ഇന്നു് മലങ്കരസുറിയാനിസഭയോടും കർത്താവു് ഇതുതന്നെയാണോ പറയുക?

ണകളും നിഗൂഢങ്ങളായി സ്ഥിതിചെയ്യുന്ന ജന്മവാസനകളുടെയും അങ്കുരസമാനമായി സ്ഥിതിചെയ്യുന്ന കഴിവുകളുടേയും പോഷണത്തിനും വികസനത്തിനും നിയന്ത്രണത്തിനും സഹായകരമായി ഭവിക്കുന്നു. ചില ജന്മവാസനകൾ തെററായ വഴിയെ വിതരണം ചെയ്തു് അനിയന്ത്രിതമായ നിലയിൽ വികസിച്ചു് ആപത്തും അനർത്ഥവും വരുത്തും. വേറെ ചിലതെല്ലാം നിയന്ത്രണത്തിനു വിധേയമായി സമചിത്തതയും ആത്മസംയമനവും കൈവരുത്തും. മററു ചിലതെല്ലാം അവസ്ഥായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ള സ്ഥാനങ്ങളിൽനിന്നും ചാലുകളിൽനിന്നും ഉയർന്നുതിരിഞ്ഞു് വ്യക്തിയെ മഹനീയതയിലേക്കും ആത്മീയമായ ശോഭയിലേക്കും ഉയർത്തും. ലോകത്തിൽ ഉണ്ടായിട്ടുള്ള വിശുദ്ധന്മാരും മനുഷ്യസ്നേഹികളും ത്യാഗബുദ്ധികളും ഈ വിധത്തിൽ തങ്ങളുടെ ജന്മവാസനകളെ ഉയർന്ന കാര്യങ്ങൾക്കുവേണ്ടി ആത്മീയമാക്കിത്തീർത്തിട്ടുള്ളവരാണു്. ഇക്കാര്യങ്ങളെല്ലാം ആധുനിക മന:ശാസ്ത്രം പ്രസ്പഷ്ടമാക്കിയിട്ടുണ്ടു്. സ്വഭാവരൂപവൽക്കരണ വിഷയത്തിൽ സഹായകരമായ മന:ശാസ്ത്രപ്രമാണങ്ങളെ അവഗണിക്കുവാൻ നമുക്കു് നിർവ്വാഹമില്ല. കുഞ്ഞുങ്ങളുടെ ജന്മവാസനകൾ, നൈസർഗ്ഗിക ചായ്‌വുകൾ വികാരങ്ങൾ, ഭാവനകൾ, തീരുമാനങ്ങൾ, ഇച്ഛാശക്തികൾ എന്നിങ്ങനെയുള്ള മാനസിക ഘടകങ്ങളുമായിട്ടാണു് നമുക്കു് ഇടപെടാനുള്ളതു്. ഇവയെപ്പററിയും ഇവയുടെ എല്ലാം പ്രവർത്തന വിധങ്ങളെപ്പററിയുമുള്ള സാമാന്യമായ പരിജ്ഞാനം കുഞ്ഞുങ്ങളുടെ സ്വഭാവരൂപവൽക്കരണ വിഷയത്തിൽ മാതാപിതാക്കളെ സഹായിക്കുകതന്നെ ചെയ്യും. കുട്ടികളുടെ മാനസിക വ്യാപാരങ്ങളെപ്പററിയുള്ള പരിജ്ഞാനക്കുറവുമൂലം നല്ലവരായ പലയാളുകളും തങ്ങളുടെ മക്കളെ പരിശീലിപ്പിക്കുന്ന വിഷയത്തിൽ പരാജയപ്പെടുന്നു. അവർ നല്ലവരെങ്കിലും പരിജ്ഞാനക്കുറവുമൂലം കുട്ടികളെ നേർവഴിയിൽ നടത്തുവാൻ അപ്രാപ്തരായിത്തീരുന്നു. അവർ ദൈവഭക്തിയുള്ളവരും പ്രാർത്ഥിക്കുന്നവരും സന്മാർഗ്ഗബോധമുള്ളവരും അണെങ്കിലും കുഞ്ഞുങ്ങളുടെ മാനസിക വ്യാപാരങ്ങളെപ്പററിയുള്ള അജ്ഞതമൂലം അവരെ ആപത്തുകളിൽനിന്നും അപകടസ്ഥാനങ്ങളിൽനിന്നും രക്ഷിക്കുന്നതിനു് കഴിവില്ലാത്തവരായിത്തീരുന്നു.

## ജന്മവാസനകൾ

കുട്ടികളിൽ നിക്ഷിപ്തമായിക്കുന്ന ജന്മവാസനകളെപ്പററിയും അവയുടെ നിയന്ത്രണത്തെപ്പററിയുമുള്ള പരിജ്ഞാനം സ്വഭാവരൂപവൽക്കരണവിഷയത്തിൽ മാതാപിതാക്കളെ ഏതു വിധത്തിൽ സഹായിക്കുന്നുവെന്നു വ്യക്തമാക്കുവാനായി രണ്ടു ജന്മവാസനകളെപ്പററി പ്രത്യേകം പറയാം. കുഞ്ഞുങ്ങളുടെ നൈസർഗ്ഗിക വാസനകളിൽ വളരെ പ്രാധാന്യം അർഹിക്കുന്ന രണ്ടെണ്ണമാണു് സ്വയം പ്രകടിപ്പിക്കുന്നതിനും തന്റേടം പ്രദർശിപ്പിക്കുന്നതിനും സഹായിക്കുന്ന വാസനയും, അതേസമയം തന്നെ കീഴ്‌പെടുന്നതിനും അനുസരിക്കുന്നതിനുമുള്ള വാസനയും. തന്റേടം പ്രദർശിപ്പിക്കുന്നതിനും ചുണയോടുകൂടി മുൻപോട്ടു വന്നു നിൽക്കാനുമുള്ള ഒരു ജന്മവാസന പൈതലിനു ദൈവം നൽകിയിട്ടില്ലെന്നു ചിന്തിക്കുക. അങ്ങനെയായിരുന്നെങ്കിൽ നമ്മുടെ കുഞ്ഞുങ്ങൾ പതുങ്ങിയും ഒതുങ്ങിയും ഒഴിഞ്ഞുമാറിയും ഒററയ്ക്കും നടക്കുവാൻ മാത്രം ശ്രദ്ധിക്കുമായിരുന്നു. അവർ മുൻപോട്ടു വരികയില്ല. സ്വയം പ്രകടിപ്പിക്കുകയില്ല. നായകത്വം വഹിക്കുകയില്ല, പതുങ്ങിയും ഒതുങ്ങിയും മാത്രം നടക്കുന്ന ബാലികാബാലന്മാരെക്കൊണ്ടു് ലോകത്തിനു വലിയ പ്രയോജനം ഒന്നും ഉണ്ടാകാൻ പോകുന്നില്ല. അതുകൊണ്ടു് തന്റേടവും പ്രാപ്തിയും സാമർത്ഥ്യവും ധൈര്യവുമുള്ള വ്യക്തികളേയും അവർ മുഖാന്തരമുള്ള മഹനീയ സേവനങ്ങളേയും ലോകത്തിനു പ്രദാനം ചെയ്യുന്നതിനു സഹായിക്കുന്ന ഒരു ജന്മവാസന മനുഷ്യനു അത്യാവശ്യംതന്നെ. എന്നാൽ ഈ ജന്മവാസനയെ നിയന്ത്രണരഹിതമായി പുരോഗമിക്കുവാൻ അനുവദിച്ചാൽ അതുകൊണ്ടു വരാവുന്ന ദോഷങ്ങളും വളരെയാണെന്നു നാം ഓർത്തിരിക്കണം. നിയന്ത്രണം ലഭിച്ചു് നേർവഴിയിൽക്കൂടെ പുരോഗമിച്ചില്ലെങ്കിൽ തന്റേടവും സാമർത്ഥ്യവും ധിക്കാരമായും അഹങ്കാരമായും പരദ്രോഹമായും രൂപാന്തരപ്പെടും. മററുള്ളവരെ ആദരിക്കയോ അനുസരിക്കയോ ചെയ്യാത്ത തന്നിഷ്ടമായും താന്തോന്നിത്തമായും വേഷമെടുക്കും, ആവശ്യമുള്ളിടത്തും ഇല്ലാത്തിടത്തും വലിഞ്ഞുകയറി സ്വയം പ്രകടിപ്പിക്കുന്ന ഭോഷത്വമായി രൂപംകൊള്ളും, മററുള്ളവരെപുറകോട്ടു തള്ളിത്താഴ്ത്തുകെട്ടുന്ന ധിക്കാരമായി പ്രത്യക്ഷപ്പെടും. നമ്മുടെ ഇടയിൽ അനുസരണമോ കീഴ്‌വഴക്കമോ മര്യാദയോ ആദരവോ ഇല്ലാതെ വലിപ്പം ഭാവിച്ചും കേമത്തം ചമഞ്ഞും നടക്കുന്ന മനുഷ്യർ ഈ വിധത്തിൽ തങ്ങളുടെ ഒരു ജന്മവാസനയെ അനിയന്ത്രിതമായ രീതിയിൽ അഴിച്ചുവിട്ടവരാണു്. അവരാരും ഈ വിധത്തിലുള്ള സ്വഭാവദൂഷ്യങ്ങളോടുകൂടി ജനിച്ചവരല്ല; പിന്നെയോ അവരിൽ നിക്ഷിപ്തമായിരുന്ന ഒരു ജന്മവാസന സാഹചര്യവുമായി ഏററുമുട്ടി വല്ലാതെ, അമിതമായി പുഷ്ടിപ്പെട്ടുപോയി എന്നേയുള്ളു.

ഈ വിധത്തിൽ ഏതെങ്കിലും ഒരു ജന്മവാസനമാത്രം അമിതമായി പുഷ്ടിപ്പെട്ടും വികസനം പ്രാപിച്ചും ദുഷിച്ചുപോകാതിരിക്കുന്നതിനു് ഒരു മാർഗ്ഗവും നമുക്കു ലഭിച്ചിട്ടുണ്ടു്. അതിനെതിരായുള്ള ഒരു ജന്മവാസനയെ, അതിനോടുകൂടെ പുഷ്ടിപ്പെടുത്തി സമനില പാലിക്കയെന്നുള്ളതാണു് ഈ മാർഗ്ഗം. കീഴ്‌പെടുന്നതിനുള്ള ഒരു വാസനയെപ്പററി മുൻപു സൂചിപ്പിച്ചുവല്ലോ. അതിനെ പുഷ്ടിപ്പെടുത്തുക. അതും വളരുവാൻ അനുവദിക്കുക. തന്റേടത്തോടുകൂടെ മുൻപോട്ടുവന്നു് സ്വയം പ്രകടിപ്പിക്കുവാൻ വ്യഗ്രത കാണിക്കുന്ന കുട്ടികൾ അനുസരിക്കുന്നതിനും കീഴ്‌പ്പെടുന്നതിനും പഠിക്കണം. അല്ലെങ്കിൽ ആപത്താണു്. തന്റേടം ധിക്കാരമായും സ്വയം പ്രകടനം അഹങ്കാരമായും രൂപാന്തരപെടാതിരിക്കുന്നതിനുള്ള പോംവഴി ഇതുമാത്രമാണു്. മുൻപോട്ടു വരുവാൻ കുട്ടികൾക്കു സ്വാതന്ത്ര്യം ലഭിക്കണം. ഓരോ പ്രസ്ഥാനത്തിൽ തന്റേടത്തോടുകൂടി അവർ നായകത്വം വഹിക്കണം. ധൈര്യത്തോടും ആത്മവിശ്വാസത്തോടും കൂടി അവർ പ്രവർത്തിക്കണം. ഇതിനെല്ലാം ബുദ്ധിപൂർവ്വമായി അവസരം നൽകുവാൻ മാതാപിതാക്കൾ ശ്രദ്ധിക്കുകയാണു വേണ്ടതു്. എന്നാൽ അതേസമയംതന്നെ വിനയത്തോടും അനുസരണയോടുംകൂടെ പെരുമാറുവാനും കുഞ്ഞുങ്ങളെ പരിശീലിപ്പിക്കണം. അതിനു സഹായിക്കുന്ന ജന്മവാസനയെ പുഷ്ടിപ്പെടുത്തണം. ഇതില്ലാതെ ആദ്യം പറഞ്ഞകാര്യത്തിൽ മാത്രം ശ്രദ്ധപതിച്ചാൽ ദോഷമാണുഫലം. ഒരു കുടുംബത്തിലെ വളരെ കഴിവുള്ള ഒരു ചെറുപ്പക്കാരന്റെ കഥ ഈ അവസരത്തിൽ ഓർമ്മയിൽ വരുന്നു. നല്ല മിടുക്കൻ; നല്ലവാഗ്മി ആരോടും ഇടപെടാൻ തന്റേടമുള്ളവൻ. ദൈവം നൽകിയ ഈ കഴിവുകളും വാസനകളും അമിതമായി പുഷ്ടിപ്പെടത്തക്കവണ്ണം മാതാപിതാക്കൾ അനിയന്ത്രിതമായ സ്വാതന്ത്ര്യം അയാൾക്കു നൽകി. നല്ലതുതന്നെ. പക്ഷേ, ഒരു കാര്യം അവർ മറന്നു, തന്റേടത്തോടുകൂടെ അനുസരിക്കുവാനും വിനയപ്പെടുത്തുവാനും കീഴ്‌പെടുവാനുമുള്ള ഒരു പരിശീലനം മകനു നൽകുവാൻ അവർ മറന്നുപോയി. തന്റേടവും സാമർത്ഥ്യവും പ്രകടിപ്പിച്ച ആ വഴിയെ അയാൾ വല്ലാതെ ഒഴുകി ആപത്തിൽ ചാടി. ആരു പറഞ്ഞാലും അനുസരിക്കാത്തവനും, ആരെയും കീഴ്‌പെടാത്തവനും, എന്തിനും എടുത്തു ചാടുന്ന ഒരു ഭോഷനും ആയി അയാൾ രൂപാന്തരപ്പെട്ടു. നല്ലവരായ മാതാപിതാക്കളുടെ പരിജ്ഞാനക്കുറവു് മകനു ദോഷം ചെയ്തു. ഇതു് ഓരോ വ്യക്തിയും ചിന്തിക്കേണ്ടതു് ആവശ്യമാണു്.

(തുടരും)

# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

വി. മത്തായി 3: 7—11.

ശാസ്ത്രിമാരെയും പരീശന്മാരെയും ഇതുപോലെ ശാസിക്കുന്നതിന് കുറെ തന്റേടം ആവശ്യമാണ്. വിമർശനം രണ്ടു തരത്തിലുണ്ട്. ചിലർ ഏതൊരു വ്യക്തിയെയും എപ്പോഴും താഴ്ത്തിക്കെട്ടി സ്വയം നല്ലവരെന്ന് അഭിമാനിക്കുന്നു. മറെറാരു കൂട്ടർ വ്യക്തിപരമായ വിദ്വേഷമൊന്നുംകൂടാതെ ഏതൊരു തെററും അന്യായവും ചൂണ്ടിക്കാണിക്കുന്നു. ചില അവസരങ്ങളിൽ നാം ഇതുപോലെ ന്യായമായ വിമർശനങ്ങൾ നടത്തുന്നവരായിരിക്കാം. എങ്കിലും അങ്ങനെ വിമർശിക്കത്തക്ക യോഗ്യതയുള്ളവർ ചുരുങ്ങും. ശാസ്ത്രിമാരും പരീശന്മാരും അവരുടെ സാമുദായികസ്ഥാനത്തിലും പാരമ്പര്യത്തിലും അഭിമാനംകൊണ്ടിരുന്നു. ഇതെല്ലാം അഭികാമ്യംതന്നെ. പക്ഷേ പദവികളോടൊപ്പം ചുമതലകളും വർദ്ധിക്കുന്നുണ്ടെന്നുള്ളതും നാം സ്മരിക്കണം. നമ്മുടെ സ്ഥാനത്തിനും പാരമ്പര്യത്തിനും അനുയോജ്യമായി നാം പ്രവർത്തിക്കുകയും ന്യായമായ വിമർശനം നടത്തുകയും ചെയ്യുന്നുണ്ടോ?

## ബുധൻ

വി. മത്തായി 3: 13—17.

യേശു സ്വയം കീഴ്പ്പെടുന്നതിന് ഒരുക്കമുള്ളവനായിരുന്നു. ദൈവത്തിന്റെ നീതിയുടെ മുമ്പിൽ താൻ തലകുനിച്ചു. „ഇങ്ങനെ സകല നീതിയും നിവർത്തിക്കുന്നത് നമുക്ക് ഉചിതം,, എന്നു താൻ അരുളിച്ചെയ്യുന്നുവല്ലോ. സ്വയം സ്നാനം സ്വീകരിച്ച താൻ „പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പി„ക്കുവാൻ ശിഷ്യന്മാരെ ചുമതലപ്പെടുത്തി അയച്ചതു് (വി. മത്താ. 28: 19) ന്യായംതന്നെ. തനിക്ക് ഒരു ഒഴികഴിവും വേണമെന്നു വയ്ക്കാതെ തന്റെ കാലത്തെ ന്യായപ്രമാണാനുഷ്ഠാനങ്ങളെ കർത്താവ് നിവർത്തിച്ചു. എല്ലാ ശാബതിലും താൻ സുന്നഗോഗ് ആരാധനയിൽ സംബന്ധിച്ചതായും നാംവായിക്കുന്നു. താൻ എത്രമാത്രം അതിൽനിന്ന് ഗുണം അനുഭവിച്ചു എന്ന് നമുക്കു നിശ്ചയമില്ലെങ്കിലും താൻ സംബന്ധിച്ച സുന്നഗോഗ് ആരാധനയെ തന്റെ സാന്നിദ്ധ്യവും സംഭാവനകളും മൂലം താൻ ധന്യമാക്കി. സഭയുടെ പരമ്പരാഗതമായ ആചാരങ്ങളെ നാം സന്തോഷത്തോടെ സ്വീകരിക്കുകയും, ആരാധനകളെ നമ്മാൽ ആവുംവിധം ധന്യമാക്കുകയും ചെയ്യുന്നു.

## വ്യാഴം

വി. മത്തായി 4: 17—22.

എന്തുകൊണ്ട് ഇവരെല്ലാം ഉടനടി കർത്താവിനെ അനുഗമിച്ചു? എന്തുകൊണ്ട് മത്തായി തന്റെ ഉദ്യോഗം ഉപേക്ഷിച്ച് നിർദ്ധനനായ തന്റെ ശിഷ്യനായിത്തീർന്നു? എന്തുകൊണ്ട് ശതാധിപൻ യേശുവിനെവിട്ട് മരിപ്പാറായി കിടന്നിരുന്ന മകന്റെ അടുക്കലേയ്ക്ക് സമാധാനത്തോടെ പോയി? എന്തുകൊണ്ട് തീരാരോഗമായ കുഷ്ഠം പിടിച്ചിരുന്ന പത്തുപേർ യേശുവിന്റെ സമീപത്തുനിന്നു തങ്ങളുടെ ശുദ്ധീകരണത്തിന്റെ സർട്ടിഫിക്കററ് വാങ്ങുന്നതിനായി പുരോഹിതന്മാരുടെ പക്കലേയ്ക്കുപോയി? ഇതിനെല്ലാം ഉള്ള ഉത്തരം വി. പൗലോസ് ശ്ലീഹായുടെ ഭാഷയിൽ പറഞ്ഞാൽ, ദൈവതേജസ്സിന്റെ പരിജ്ഞാനത്തിന്റെ വെളിച്ചം യേശുമിശിഹായുടെ മുഖത്തിൽ അവർ ദർശിച്ചു. (2 കൊരി. 4: 6) തേജോമയവും അത്ഭുതകരവുമായ ആ വ്യക്തിപ്രഭാവത്തിന്റെ മുൻപിൽ അവർ വിശ്വാസവും പ്രത്യാശയും ഉള്ളവരായിത്തീർന്നു. യേശുമിശിഹായെ താൻ ആയിരിക്കുന്നതുപോലെ കാണുന്നതിന് നമ്മുടെ ആത്മീയനയനങ്ങളെ നാം തുറക്കേണ്ടിയിരിക്കുന്നു. തന്റെ പ്രഭ നമ്മുടെ മുൻവിധികളെയും സ്വാർത്ഥതയേയും സ്വാശ്രയത്തെയും നീക്കി നമ്മെ തന്നിലേയ്ക്ക് ആകർഷിക്കേണ്ടിയിരിക്കുന്നു. നാം തന്റെ യഥാർത്ഥ ശിഷ്യന്മാരായിത്തീരുമ്പോൾ തന്റെ ശിഷ്യൻമാരെപ്പോലെ അനേകംപേരെ ആകർഷിക്കുന്നതിനും ദൈവതിരുസന്നിധിയിലേയ്ക്ക് നയിക്കുന്നതിനും നമുക്കും സാധിക്കുന്നതാണ്.

## വെള്ളി

വി. മത്തായി 5: 2—10.

നമ്മുടെ കർത്താവു നൽകുന്ന ഈ സൗഭാഗ്യങ്ങളിൽ ഓരോന്നിനെക്കുറിച്ചും ഓരോ പുസ്തകംതന്നെ എഴുതാൻ സാധിക്കുന്നതാണ്. എന്നാൽ വിശുദ്ധിയെക്കുറിച്ചു മാത്രമേ ഇവിടെ പ്രസ്താവിക്കുന്നുള്ളു. ലൈംഗികമായ വിശുദ്ധി മാത്രമല്ല ഇവിടെ ഉദ്ദേശിച്ചിട്ടുള്ളത്. ഏകാഗ്രതയോടെ ഒരു പ്രത്യേകകാര്യത്തിനായി സർവ്വശക്തിയുമുപയോഗിക്കുന്ന മനോഭാവമാണ് വിശുദ്ധികൊണ്ട് വിവക്ഷിച്ചിരിക്കുന്നതു്. ദൈവഹിതത്തെ മാത്രം അന്വേഷിച്ച്, തന്റെ സ്നേഹത്തെമാത്രം മുൻനിർത്തി പ്രവർത്തിക്കുന്നവർ തീർച്ചയായും വിനയവും ക്ഷമയും മൂലമുള്ള പ്രായോഗിക ഗുണങ്ങളെയാണ് നമ്മുടെ കർത്താവ് ഈ സൗഭാഗ്യങ്ങളുടെ പട്ടികയിൽകൂടി നമ്മെ കാണിക്കുന്നത്. പ്രാർത്ഥന: കർത്താവേ, അവിടുന്ന് സ്തുതിച്ചു പറഞ്ഞ സ്വഭാവവിശേഷങ്ങൾ എന്റെ ദൈനംദിനജീവിതത്തിൽ വളർന്നുവരുന്നതിനും അങ്ങനെ ഞാനും സ്വർഗ്ഗീയസൗഭാഗ്യം അനുഭവിക്കുന്നതിനും സംഗതിയാക്കണമേ.

## ശനി

വി. മത്തായി 5: 13—16.

നമ്മുടെ കർത്താവിന്റെ ഉപദേശങ്ങളിൽ ദൈനംദിനജീവിതത്തിലെ സാധാരണ വസ്തുക്കളാണ് ദൃഷ്ടാന്തമായി ഉപയോഗിച്ചിട്ടുള്ളത്. ഉപ്പു കൂടാതെ ഭക്ഷണം കഴിക്കേണ്ടിവരുന്ന രോഗികൾക്കറിയാം ഉപ്പ് ഭക്ഷണത്തിന് എത്രമാത്രം രുചി നൽകുന്ന വസ്തുവാണെന്ന്. അതുപോലെ നാം പ്രകാശത്തെ എത്രമാത്രം ആശ്രയിച്ചാണ് ജീവിക്കുന്നതെന്നുള്ളത് പ്രകാശത്തിൽ ജീവിക്കുന്ന നാം ഓർക്കാറില്ല. പ്രകാശവും ഉപ്പും ഇല്ലാത്ത ജീവിതംപോലെ ശുഷ്ക്കവും അരോചകവുമാണ് സുവിശേഷം ലഭിച്ചിട്ടില്ലാത്തവരുടെ ജീവിതം. ആദ്യമെ നമ്മുടെ ജീവിതത്തിൽ പ്രകാശവും രുചിയും ഉണ്ടാകുകയും അങ്ങനെ നമ്മിൽകൂടെ സകല ജാതികൾക്കും ലഭിക്കുകയും വേണം. അങ്ങനെ ദൈവത്തിന്റെ മഹത്വം ലോകത്തിന്റെ മുൻപാകെ നാം എത്രമാത്രം പ്രതിഫലിപ്പിക്കുന്നുവോ അത്രയും ക്രൈസ്തവരെന്ന നിലയിൽ നമ്മുടെ കർത്തവ്യം നാം നിർവ്വഹിക്കുകയാണ്.

## ഞായർ

വി. മത്തായി 5: 17—20.

ഒരു വള്ളിയെങ്കിലും പുള്ളിയെങ്കിലും എന്നു പറയുന്നതിനാൽ ഏററവും ചെറിയ അംശംപോലും ന്യായപ്രമാണത്തിൽനിന്ന് നീക്കുവാൻ ആർക്കും അധികാരമില്ലെന്നു മനസ്സിലാക്കണം. കാലോചിതമായ മാററങ്ങൾ കൂടാതെ എല്ലാം പഴയപടിതന്നെ നടത്തണമോ അതോ സകലതും പുതിയതാണെങ്കിൽ മാത്രം നല്ലതെന്നു വയ്ക്കണമോ എന്ന രണ്ടു ചിന്താഗതികളും അപൂർണ്ണങ്ങളാണെന്നു നാം മനസ്സിലാ

# ഭാഗ്യവാനായ മാർ ഇവാഗ്രിയോസ്

ii

താമസംവിനാ അദ്ദേഹം ഊർശ്ലേമിൽനിന്നും ക്രൈസ്തവ സന്യാസത്തിൻെറ ജന്മനാടായ ഈജിപ്തിലെ നിത്ര്യായിൽ എത്തി അവിടെ രണ്ടുവർഷക്കാലം ഒരു ദയറാക്കാരനായി ജീവിച്ചു. അതിനുശേഷം ഈജിഷ്പ്യൻമദ്ധ്യമരുഭൂമിയിൽ സെൽസ് എന്ന സ്ഥലത്തു പതിനഞ്ചു വർഷം അദ്ദേഹം ഏകാന്തവാസം ചെയ്തു. ആ കാലത്തു ദിവസം ഒരു റാത്തൽ അപ്പവും അല്പം സസ്യഎണ്ണയും മാത്രമായിരുന്നു അദ്ദേഹത്തിൻെറ ആഹാരം. പച്ചക്കറികളോ മുന്തിരങ്ങയോ മററു പഴങ്ങളോ അദ്ദേഹം ഒരിക്കലും ഭക്ഷിച്ചില്ല. മരുഭൂമിയിൽ എത്തിയശേഷം ഒരുനാളും അദ്ദേഹം കുളിച്ചുമില്ല. ഗ്രന്ഥരചനയായിരുന്നു അദ്ദേഹത്തിൻെറ പ്രധാന തൊഴിൽ. ഈ ജോലിയുടെ പ്രതിഫലമായി നിത്യവൃത്തിക്കു് അത്യാവശ്യപ്പെട്ട തുച്ഛമായ ഒരു തുകമാത്രം അദ്ദേഹം സ്വീകരിച്ചുവന്നു. ദിനംപ്രതി 300 പ്രാവശ്യം എങ്കിലും അദ്ദേഹം പ്രാർത്ഥിക്കുമായിരുന്നു. ഈദൃശമായ പരിശീലനങ്ങാം 15 വർഷം തുടർന്നതോടെ അദ്ദേഹം ദുർവ്വികാരങ്ങളിൽനിന്നു വിമുക്തനാകുകയും ഹൃദയവിശുദ്ധി പ്രാപിക്കയും ദൈവകൃപകൊണ്ടു നിറയുകയും ചെയ്തു. തന്നെയല്ല ആത്മാക്കളുടെ വിവേചന്വരവും തികഞ്ഞ ദിവ്യജ്ഞതയും അദ്ദേഹത്തിനു സിദ്ധിച്ചു. അദ്ദേഹം രചിച്ച മൂന്നു് അമൂല്യഗ്രന്ഥങ്ങളിലായി പിശാചിൻെറ വിവിധ തരത്തിലുള്ള ഗൂഢതന്ത്രങ്ങളെക്കുറിച്ചും ദുശ്ചിന്തകളും ദുഷ്പ്രേരണകളും വഴിയായി അവ മനുഷ്യരെ ഏതെല്ലാം തരത്തിൽ വഴി തെററിക്കുന്നു എന്നും മററുമുള്ള കാര്യങ്ങാം വിശദമായും വിദഗ്ദ്ധമായും പ്രതിപാദിച്ചിട്ടുണ്ടു്.

ഈ ഏകാന്തവാസകാലത്തു മാർ ഇവാഗ്രിയോസിനു നേരിടേണ്ടിവന്ന ഗുരുതരമായ ചില പരീക്ഷകളെക്കുറിച്ചു് അദ്ദേഹം ഈ എഴുത്തുകാരനോടു് ഇപ്രകാരം പറയുകയുണ്ടായി: ഒരിക്കൽ വേശ്യാദോഷത്തിൻെറ ആത്മാവു് എന്നെ ശക്തിയായി ബാധിച്ചു. ഗത്യന്തരമില്ലാതായപ്പോാം മഞ്ഞുകാലത്തെ ഒരു രാത്രി മുഴുവനും നഗ്നനായി ഞാൻ വെളിയിലിറങ്ങിനിന്നു. എൻെറ ശരീരം തണുപ്പുകൊണ്ടു മരവിച്ചു വികാരരഹിതമായിത്തീർന്നപ്പോാം ആ അശുദ്ധാത്മാവു് എന്നെ വിട്ടുപോകുവാൻ നിർബന്ധിതനായി.

മറെറാരിക്കൽ ദൈവദൂഷണത്തിൻെറ ആത്മാവു് എന്നെ വഴിതെററിക്കുവാൻ പരമാവധി പരിശ്രമിച്ചു. ആ പരീക്ഷയുടെ ഉഗ്രതനിമിത്തം നാല്പതുദിവസം മഞ്ഞുകാലത്തെ തണുപ്പു സഹിച്ചുകൊണ്ടു ഞാൻ വെളിമ്പ്രദേശത്തു നഗ്നനായി കഴിച്ചുകൂട്ടി. ശൈത്യാധിക്യംമൂലം എൻെറ ശരീരം മൃതപ്രായമായപ്പോാം പരീക്ഷകൻ എന്നെ ഉപേക്ഷിച്ചു പിന്തിരിയേണ്ടിവന്നു.

അവസാനം മൂന്നു് അശുദ്ധാത്മാക്കാം മനുഷ്യവേഷമെടുത്തു മൂന്നു ദയറാക്കാരെന്ന ഭാവത്തിൽ എന്നെ സമീപിച്ചു. അവർ വിശ്വാസ സംബന്ധമായ കാര്യങ്ങളെക്കുറിച്ചു് എന്നോടു സംസാരിക്കാൻ തുടങ്ങി. അവരിൽ ഒരാാം വേദവിപരീതിയായ അറിസോയിൻെറ അനുയായിയാണെന്നും വേറൊരാാം സിസിക്കസിലെ എപ്പിസ്കോപ്പായിരുന്ന യൂണോമിയൻെറ (വേദവിപരീതി 360–364) അനുഗാമിയാണെന്നും മൂന്നാമൻ അപ്പോളിനേറിയിസിൻെറ (വേദവിപരീതിയായ ലവോദിക്യായിലെ എപ്പിസ്കോ 390) അനുയായിയാണെന്നും അവർ തങ്ങളെത്തന്നെ പരിചയപ്പെടുത്തി. ദൈവകൃപയുടെ സഹായത്താൽ ഞാൻ അവരെ തിരിച്ചറികയും അവർ ലജ്ജിതരായി തിരിച്ചോടേണ്ടിവരികയും ചെയ്തു. ഇങ്ങനെ തുടർച്ചയായ പരാജയങ്ങാംമൂലം നൈരാശ്യംമുഴുത്ത പൈശാചികവൃന്ദം ഒരിക്കൽ മാർ ഇവാഗ്രിയോസിനെ അതികഠിനമായി പ്രഹരിച്ചു്, അതിദാരുണമായി അതിവേദനപ്പെടുത്തി. എന്നാൽ അദ്ദേഹം ക്ഷമാപൂർവ്വം വഹിച്ച ഈ കുരിശുമൂലം പിശാചിന്മേൽ അന്തിമവിജയം വരിക്കുകയും കൂടുതലായ ദൈവകൃപാവരങ്ങാംക്കു് അർഹനായി ഭവിക്കുകയും ചെയ്തു. അതുമുതൽ പിശാചുക്കാം അദ്ദേഹത്തെ സമീപിക്കുവാൻ ഭയപ്പെട്ടു. എന്തെന്നാൽ പിശാചുക്കാംക്കു് അതിഭയങ്കരനായ ഒരു എതിരാളിയായി അദ്ദേഹം ഉയർത്തപ്പെട്ടു. പ്രവചനവരവും അദ്ഭുതശക്തികളും അദ്ദേഹം പ്രവചിച്ചു. ഒരിക്കൽ മാർ ഇവാഗ്രിയോസിൻെറ ഏകാന്തമുറിയുടെ താക്കോൽ കൈമോശം വന്നു. മുറി തുറക്കുവാൻ സാധിക്കാതെ അദ്ദേഹം പ്രയാസപ്പെട്ടു. താക്കോൽ അന്വേഷിച്ചു മടുത്തശേഷം അദ്ദേഹം മുറിയുടെ കതകിന്മേൽ സ്ളീബായുടെ അടയാളം വരയ്ക്കുകയും മിശിഹായുടെ നാമം വിളിച്ചപേക്ഷിച്ചുകൊണ്ടു ാതാക്കോലിനു പകരം കൈവിരൽ ഇട്ടു താഴ്

---

ക്കണം. ദൈവം കാലത്തിനു് അതീതനാണെന്നുള്ള സത്യം നാം വിസ്മരിച്ചുകളയരുതു്. സന്ദർഭമനുസരിച്ചു് പ്രായോഗികമാർഗ്ഗത്തിൽ വ്യത്യാസം വരുന്നെങ്കിലും ന്യായപ്രമാണത്തിലെ ആന്തരീയ പ്രമാണങ്ങാം ശാശ്വതങ്ങളാണു്. വെള്ളച്ചാട്ടത്തിലെ ഏതൊരു സ്ഥാനമെടുത്താലും അതിനുമുമ്പും പിമ്പും ഉള്ള ഭാഗത്തോടു് അഭേദ്യമായ ബന്ധമുള്ളതുപോലെയാണു് വർത്തമാനകാലം ഭൂതകാലത്തോടും ഭാവികാലത്തോടും ബന്ധിക്കപ്പെട്ടിരിക്കുന്നതു്. വർത്തമാനകാലം ഭൂതകാലത്തിൽനിന്നു് ഉളവാകുകയും അതു് ഭാവിയിലേയ്ക്കു് നയിക്കുകയും ചെയ്യുന്നു. ഭൂതകാലത്തെ അനുഭവസമ്പത്തിൽനിന്നെടുത്തു് ഭാവിയിലേയ്ക്കു് പണിതു് ഉയർത്തുവാൻ വർത്തമാനകാലത്തിൽ പ്രവർത്തിക്കുകയാണല്ലൊ നാം ചെയ്യേണ്ടതു്. ,,യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നെന്നേയ്ക്കും അനന്യൻതന്നെ,, (എബ്രാ. 13: 8) പ്രാർത്ഥന: കർത്താവേ, ഭൂതകാലത്തെ ഏററവും ഉത്തമമായതിനെ മുറുകെപ്പിടിച്ചുകൊണ്ടു് ഭാവിയിലെ ഏററവും ഉത്തമമായതിനെ പിൻചെല്ലുവാൻ എന്നെ സഹായിക്കേണമേ.

### തിങ്കൾ

വി. മത്തായി 5: 21–25.

ന്യായപ്രമാണത്തിലെ ആന്തരീയപ്രമാണങ്ങളെ നമ്മുടെ കർത്താവു് വിശദീകരിക്കുകയാണു്. കൊലചെയ്യരുതെന്നുള്ള കല്പനയിൽ വിചാരത്തിലൊ വചനത്തിലൊ പ്രവൃത്തിയിലൊ മറെറാരുത്തനോടുള്ള വെറുപ്പും പ്രതികാരബുദ്ധിയും നിരോധിച്ചിരിക്കയാണു്. ആ പാപം കോപമായി മനസ്സിൽ തോന്നിയാലും, നിസ്സാരനെന്നും മൂഢനെന്നുമുള്ള പരിഹാസവാക്കിൽ വന്നാലും ആ പാപത്തിൻെറ ഭവിഷ്യത്തു് പാപി അനുഭവിക്കാതെ തരമില്ല. ഒരു സത്യക്രിസ്ത്യാനിക്കു് എപ്പോഴെങ്കിലും കോപിക്കുന്നതിനോ പരിഹസിക്കുന്നതിനോ അവകാശമുണ്ടോ? ഒരിക്കലും ഇല്ല. ,,പിതാവേ, ഇവർ ചെയ്യുന്നതെന്തെന്നു് അറിയായ്കകൊണ്ടു് ഇവരോടു ക്ഷമിക്കേണമേ,, എന്നു നമ്മുടെ കർത്താവിനെപ്പോലെ സഹതപിക്കുവാനും പ്രാർത്ഥിക്കുവാനുമാണല്ലൊ നമുക്കു് കർത്താവു് മാതൃകകാണിച്ചുതന്നിരിക്കുന്നതു്. യെറുശലേംദേവാലയം നമ്മുടെ കർത്താവു് ശുദ്ധീകരിച്ചതു് നീതിക്കുവേണ്ടിയുള്ള തൻെറ തീക്ഷ്ണതയല്ലാതെ വെറുപ്പോ പ്രതികാരബുദ്ധിയോ ആയി പരിഗണിക്കുക സാദ്ധ്യമല്ലെന്നുള്ളതു് സുവ്യക്തമത്രെ. പ്രാർത്ഥന: കർത്താവേ, ഞെരുക്കങ്ങളും എതിർപ്പുകളും പരിഹാസങ്ങളും നേരിടുമ്പോാം അവിടത്തെ മാതൃകയെ കണ്ടുകൊണ്ടു് ക്ഷമയോടും സഹതാപത്തോടും രഞ്ജനമനോഭാവത്തോടും പെരുമാറുവാൻ എന്നെ സഹായിക്കേണമേ.

(2–ാംപേജിൽനിന്നു തുടർച്ച)

(2–ാംപേജിൽനിന്നു തുടർച്ച)

ശരിയായ പ്രതിവിധി എന്ന ചിന്തയോടെയോ ഡോക്ടർമാർ പ്രവർത്തിക്കാറുണ്ടോ എന്നു ഞാൻ ചോദിക്കുകയാണ്. ഒരു ക്രിസ്ത്യാനി എന്ന രീതിയിൽ ക്രിസ്തുവിന്റെ സുഖപ്പെടുത്തുന്ന ശക്തിയിലും തിരുവിഷ്ടത്തിലും വിശ്വസിക്കുന്ന ഒരു ഭിഷഗ്വരൻ, സകല വൈദ്യന്മാരിലും സമർത്ഥനായ ദൈവത്തോടു തന്റെ പരിചരണത്തിലുള്ള ഏതെങ്കിലും ഒരു പ്രത്യേക രോഗിയെ സംബന്ധിച്ചുള്ള ദൈവഹിതം അറിയുവാൻ പ്രാർത്ഥനാപൂർവ്വമായി ജാഗരിക്കാറുണ്ടോ? സർവ്വോപരി, രോഗിയും തന്നോടു ബന്ധപ്പെട്ടവരും ആഗ്രഹിക്കുന്നതും ആശിക്കുന്നതുമായ സഹതാപവും താല്പര്യവും നൽകുന്നതിൽ എത്രയെത്ര ഡോക്ടർമാർ ശ്രദ്ധിക്കാറുണ്ട്. തങ്ങളുടെതന്നെ ജീവിതത്തിൽ കഷ്ടതകളെ അതിജീവിക്കുവാൻ പ്രാപ്തി തരുന്ന ദൈവിക കഴിവിനെപ്പററിയുള്ള ഉറച്ചബോധം, ഭിഷഗ്വരന്മാർക്ക് അനുപേക്ഷണീയമല്ലേ? എന്നാൽ ഇതെല്ലാം, വളരെയധികം രോഗികളെ ശുശ്രൂഷിക്കേണ്ടതായ ഒരു ബഹളം നിറഞ്ഞ പരിതസ്ഥിതിയിൽ ഏതു വിധം ആണു സാദ്ധ്യമാകുക? ഒരു വേള എക്സ്പ്രസ് കണ്ടക്ടറിന്റെ പക്കൽനിന്നും ഡോക്ടറന്മാരായ നാം ഒരു പാഠം പഠിക്കേണ്ടതായിട്ടുണ്ട്. അവർ സാധാരണ ചെയ്യാറുള്ളതു ബസ്സുകളുടെ സീററുകൾ അനുവദിക്കുന്നിടത്തോളം യാത്രക്കാരെ മാത്രമേ അതിൽ അനുവദിക്കുകയുള്ളൂ. ഭിഷഗ്വരന്മാരും അപ്രകാരം നിർദ്ദാക്ഷിണ്യമായി, തങ്ങൾക്കു സമയവും ശ്രദ്ധയും നൽകുവാൻ സാദ്ധ്യമാകുന്നടത്തോളം രോഗികളേ മാത്രമേ ശുശ്രൂഷിക്കാൻ ഏറെറടുക്കാവൂ.

## സമയം

ഒരു രോഗിയുടെ ശാരീരികവും മാനസികവും ആത്മീയവും ആയ പ്രയാസങ്ങളുടെ ശരിയായ ഒരു ധാരണ ലഭിക്കുവാൻ ശരാശരി 10 മിനിട്ട് എങ്കിലും ചെലവഴിക്കുന്ന പക്ഷം 24 രോഗികൾക്കു വേണ്ട രീതിയിൽ ശ്രദ്ധ നൽകുവാൻ ഔട്ട് പേഷൻറ് വാർഡിൽ 4 മണിക്കൂറുകൊണ്ട് ഒരു ഡോക്ടർക്കു സാധിക്കുന്നതാണ്. ബാക്കി രോഗികൾ മറെറാരുദിവസം ഡോക്ടറേ സന്ദർശിക്കുവാൻ ഏർപ്പാടു ചെയ്യാവുന്നതുമാണ്. ഈ ക്രമീകരണം ഭിഷഗ്വരന്മാരുടെ സമയം അനാവശ്യമായി നഷ്ടപ്പെടുത്തുകയില്ലെന്നു തന്നെയുമല്ല, രോഗികൾക്കു കൂടുതൽ ശ്രദ്ധാപൂർവം തൃപ്തികരവുമായ പരിചരണം ലഭിക്കുന്നതിനും സാധിക്കും. ചുമയുള്ള മരുന്നിനും മററു ചില ഗുളികകൾക്കും മാത്രമായി വരുന്നവരെ, ഒരു രോഗിക്കു വെറും അരമിനിട്ടു മാത്രം ചെലവാക്കുന്ന ഗവർമെൻറാശുപത്രിയിലേയ്ക്ക് അയയ്ക്കാവുന്നതാണ്. അവിടെ ആ രീതിയിൽ നൂററോളം രോഗികളെ രാവിലെ തോറുമുള്ള ഇമ്മാതിരി പരിശോധന സമയങ്ങളിൽ നോക്കുവാൻ കഴിയും. ഇങ്ങനെ രോഗികൾക്കു മനസ്സിലാക്കുവാൻ സാധിക്കും ഗവർമെൻറാശുപത്രികളിൽ ലഭിക്കുകയാത്ത അനുപമായ പരിചരണം തങ്ങൾക്കു മിഷ്യൻ ആശുപത്രികളിൽ കിട്ടുമെന്നുള്ളത്. കൂടുതൽ വ്യക്തിപരമായ ചോദ്യങ്ങൾ ചില രോഗികൾക്ക് അനിഷ്ടമായെന്നും വരാം. അങ്ങനെ ഉള്ളവർക്കു ഗവർമെൻറാശുപത്രി ധാരാളം മതിയാകും. അനേകംപേർക്കും ഒരു ക്രിസ്തീയ ഭിഷഗ്വരന്റെ ശ്രദ്ധാപൂർവവും ആലോചനാപൂർവ്വവുമായ പരിചരണവും അതുകൊണ്ടു തങ്ങളുടെ മാനസികവും ആത്മീയവുമായ പ്രശ്നങ്ങളുടെ പരിഹാരവും ശാരീരിക സുഖവും ലഭിക്കുന്നതിൽ ചാരിതാർത്ഥ്യത്തിനുമാത്രമേ വകയുള്ളൂ. ക്രിസ്തീയ ഡോക്ടറന്മാരുടെ ഭാഗത്തും അയാൾ ക്രിസ്തുവിനാൽ മുഴുവനായും സൗഖ്യം ലഭിച്ച യഥാർത്ഥ അനുഭവം പ്രാപിച്ച് വ്യത്യസ്തനായിട്ടുള്ളവനും വിശേഷാൽ മനഃശാസ്ത്രപരമായും വേദസംബന്ധമായും ഉള്ള പരിശീലനം ലഭിച്ചിട്ടുള്ളവനും ആയിരിക്കണം.

മേല്പറഞ്ഞതായ പ്രമാണം അല്പംകൂടി കാര്യമായി, ആശുപത്രികളിൽ പ്രവേശിപ്പിക്കപ്പെട്ടിട്ടുള്ള രോഗികളുടെ കാര്യത്തിൽ പ്രാവർത്തികമാക്കാവുന്നതാണ്. ഈ എഴുത്തുകാരൻ ഈസ്റ്റാഫ്റിക്കയിലായിരുന്ന അവസരത്തിൽ തിരുപ്പത്തൂരുള്ള ഞങ്ങളുടെ ആശ്രമത്തിന്റെതായി നടത്തി വരുന്ന 70 കിടക്കകളുള്ള ആശുപത്രിയേപ്പററി അവിടെ ഉണ്ടായിരുന്ന ഒരു സുപ്രസിദ്ധ ഡോക്ടറുമായി സംസാരിക്കുകയുണ്ടായി. അപ്പോൾ അദ്ദേഹം പറയുകയായിരുന്നു എല്ലായ്പ്പോഴും ആശുപത്രികളിൽ ചുരുക്കം രോഗികളേ മാത്രമേ അനുവദിക്കാവൂ എന്ന്. ഞങ്ങളുടേതിന്റെ പകുതി കിടക്ക മാത്രമേ ആയിരിക്കാവൂ എന്ന്. ചെറിയ ആശുപത്രികളിൽ മാത്രമേ രോഗികൾക്ക് അധികം ശ്രദ്ധ നൽകുവാൻ സാധിക്കുകയുള്ളൂ. ഒരു പക്ഷെ വലിയ ആശുപത്രികളിൽ ഉള്ളടത്തോളം എല്ലാ സൗകര്യങ്ങളോ പ്രത്യേകതകളോ ഇല്ലായിരുന്നാൽതന്നെയും, രോഗിയുടെ മുഴുവൻ ആളത്വത്തിനും ആവശ്യമായ ക്രിസ്തുവിന്റെ സൗഖ്യമാക്കുന്ന ശക്തി അവിടെ ലഭിക്കുന്ന എന്ന വലിയ പ്രത്യേകത, ഈ വിധത്തിലുള്ള ചെറിയ ആശുപത്രികളിൽ സാധിക്കുന്നു. ക്രിസ്ത്യൻ ആശുപത്രികൾക്കും ഗവർമെൻറുകൾ നടത്തുന്ന ആശുപത്രികൾക്കും ഇടയിൽ മൽസരത്തിനാവശ്യമില്ല. എന്തുകൊണ്ടെന്നാൽ ക്രിസ്ത്യൻ ആശുപത്രികളിൽ കൊടുക്കുന്ന ക്രിസ്തീയ അഭ്യസനവും പൂർണ്ണ ആളത്വത്തിനാവശ്യമായ പരിചരണവും ആവശ്യമില്ലാത്തവർക്ക് അവ നിർബന്ധമല്ലാത്ത ഗവർമെൻറ് സ്ഥാപനങ്ങളിൽ പോകാവുന്നതാണ്.

## ചാപ്ളെയിൻ

ക്രിസ്ത്യൻ ആശുപത്രികളിൽ അനുപേക്ഷണീയമായ ഒരു ആവശ്യമത്രെ ഒരു ചാപ്ളെയിൻ. മററുള്ളവരുടെ പ്രയാസങ്ങൾ മനസ്സിലാക്കുവാൻ കഴിയുന്ന പ്രതിഷ്ഠിക്കപ്പെട്ട ജീവിതമുള്ള ഒരു പട്ടക്കാരനുള്ള പക്ഷം അദ്ദേഹത്തിനു പലവിധത്തിലും ഡോക്ടർമാരുമായി സഹകരിച്ചു, സഹായകമായി, പ്രവർത്തിക്കുവാനും അവരുമായി ഡോക്ടറന്മാർക്കും സ്വാതന്ത്ര്യത്തോടുകൂടി രോഗികളെപ്പററി സംസാരിക്കുവാനും അവരുടെ പ്രാർത്ഥനാസഹായം തേടുവാനും സാധിക്കും. യഥാർത്ഥമായ ആത്മീയാനുഭവമുള്ള ആളുകളെ മാത്രമേ നഴ്സുകളായും മററ് ഉതവിക്കാരായും തെരഞ്ഞെടുക്കാവൂ. എങ്കിൽ മാത്രമേ ഒരു ടീമായി കൂട്ടായ്മാടിസ്ഥാനത്തിൽ, സകലരും ചേർന്നു പ്രവർത്തിക്കുവാൻ സാധിക്കുകയുള്ളൂ. ഇതു നിഷ്പ്രയാസമായ കാര്യം ഒന്നും അല്ല. പിന്നെയോ വളരെ വിനയാന്വിതമായ പ്രാർത്ഥനയാൽ മാത്രമേ കരണീയമാകൂ. ക്രിസ്ത്യൻ ആശുപത്രികളുടെ ലക്ഷ്യവും മാർഗ്ഗവും തികച്ചും വ്യത്യസ്തപ്പെട്ട കാഴ്ചപ്പാടോടുകൂടിയ ഒന്നത്രെ. ക്രിസ്ത്യൻ മെഡിക്കൽ കോളേജുകളിലെ പഠിപ്പിക്കലുകളിൽ ഒരു വലിയ മാററം ഇവ വിഭാവനം ചെയ്യുന്നു. വൈദ്യശുശ്രൂഷയിൽ ശാസ്ത്രീയമായ

---

തുറക്കുകയും ചെയ്തു. മറെറാരിക്കൽ അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ഒരാൾക്കു പതിനെട്ടു വർഷങ്ങൾക്കുശേഷം അനുഭവപ്പെടേണ്ട ഒരു സംഭവം അദ്ദേഹം മുൻകൂട്ടി അറിയിക്കുകയും അദ്ദേഹത്തിന്റെ പ്രവചനപ്രകാരം സംഭവിക്കയും ചെയ്തു.

ജീവിതത്തിന്റെ അന്ത്യഘട്ടത്തിൽ ഉദരരോഗംമൂലം ഭക്ഷണരീതിയിൽ ചില വ്യതിയാനങ്ങൾ വരുത്തുവാൻ മാർ ഇവാഗ്രിയോസ് നിർബന്ധിതനായി. പാചകം ചെയ്ത ലഘുതരമായ പോഷകാഹാരങ്ങൾ അവസാനകാലത്ത് അദ്ദേഹം കഴിച്ചുവന്നു. ഈ ഉദരവ്യാധി മൂർദ്ധന്യത്തിൽ എത്തിയതോടെ അദ്ദേഹം കേവലം ശയ്യാവലംബിയായിത്തീർന്നു. 54–ാമത്തെ വയസ്സിൽ ഭാഗ്യവാനായ മാർ ഇവാഗ്രിയോസ് ഈ ലോകത്തോട് അന്ത്യയാത്ര പറഞ്ഞു.

"പ്രിയരെ ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു. ആത്മാവിനോടു യുദ്ധം ചെയ്യുന്ന സകല ശാരീരികാഭിലാഷങ്ങളിൽനിന്നും അന്യരും പ്രവാസികളും എന്നപോലെ വിട്ടൊഴിഞ്ഞുകൊൾവീൻ.,, (1 പത്രോസ് 2. 11)

(വി. പിതാക്കന്മാരുടെ പറുദീസായിൽനിന്നു വിവർത്തനം ചെയ്യപ്പെട്ടത്)

വിവർത്തകൻ ഫാ. എ. സി. വി.

വശങ്ങളും മാത്രമാണ് ഇതുവരെയും ഈ അഭ്യസനങ്ങളും നൽകിയിട്ടുള്ളത്. ക്രിസ്ത്യൻ ഡോക്ടർമാർ തീർച്ചയായും ശാസ്ത്രീയമായി കെൽപ്പുള്ളവരായിരിക്കേണ്ടതുണ്ട്. എന്നാൽ മാനസികവും വികാരപരവും ആദ്ധ്യാത്മികവുമായി സമ്പൂർണ്ണ ആളത്വത്തോടുള്ള സമീപനം, ഇപ്പോഴുള്ളതുപോലെ, പാടെ വിഗണിച്ചുകൊണ്ടുള്ള ഒന്നായിരിക്കരുത്.

## പ്രഥമലക്ഷ്യം

രോഗിയുടെ ജീവിതത്തിലും വ്യക്തിത്വത്തിലും ഇടപെടലുകളിലും ഉള്ള പൊരുത്തക്കേട് കണ്ടുപിടിക്കുക എന്നതായിരിക്കണം മനുഷ്യനെ മുഴുവനായും സുഖപ്പെടുത്തുക എന്നതുകൊണ്ട് അർത്ഥമാക്കുന്ന പ്രഥമവും പ്രധാനവും ആയ ലക്ഷ്യം. തന്മൂലം മാത്രമാണ്, ഏതു രീതിയിലുള്ള പൂർണ്ണസുഖവും ശരീര ആരോഗ്യവും ലഭിക്കുന്നതിനു സഹായകമായ സമാധാനവും സന്തോഷവും സ്നേഹവും ലഭ്യമാകുക. സൗഖ്യമാകുന്നതിന്റെ സാദ്ധ്യത അധികം എളുപ്പവുമാകുമെന്നല്ലാതെ മരുന്നുകളുടെ ഉപയോഗം അനാവശ്യമാണ് എന്നല്ല ഇവിടെ ഞാനുദ്ദേശിക്കുന്നത്. അതുപോലെ തന്നെ, ആദ്യം എല്ലാ രോഗികളെയും ക്രിസ്തുമതത്തിലേയ്ക്ക്, മതപരിവർത്തനം ചെയ്യിക്കണമെന്നുമല്ല എന്റെ അഭിപ്രായം. അങ്ങനെ ആരും തെററിദ്ധരിക്കരുത്. രോഗികൾ സുഖമുള്ളവരും • ആരോഗ്യമുള്ളവരും ആകണമെന്നും, അതു ദൈവത്തിലും അവിടുത്തെ സ്നേഹത്തിലും സുഖപ്പെടുത്തുന്ന ശക്തിയിലും ഉള്ള പുതിയ വിശ്വാസംകൊണ്ടു മാത്രമാണു സാധിക്കുന്നത്. ഇത് അവരെ ക്രിസ്തുവിൽ വിശ്വസിക്കുന്ന അനുഭവത്തിലേയ്ക്കു നയിക്കും. അതു പരിശുദ്ധാത്മാവിന്റെ പ്രവൃത്തിയാണ്, മനുഷ്യന്റേതല്ല, ഏതു വിധമായാലും നമ്മുടെയും, അവരുടെയും വിശ്വാസത്തെ ഉണർത്തുന്ന യേശുക്രിസ്തുവിനെപ്പററിപ്പറയാതിരിക്കുവാൻ ക്രൈസ്തവരാകുന്ന നമുക്കു സാധിക്കുന്നതല്ല.

മനുഷ്യന്റെ മുഴുവൻ ആളത്വത്തിനും ശുശ്രൂഷചെയ്യുന്നതിനുവേണ്ടി ക്രിസ്തീയ ഭിഷഗ്വരന്മാരെ പുറപ്പെടുവിക്കുന്നതിന്, കുറഞ്ഞപക്ഷം, നമുക്കുള്ള രണ്ടു മെഡിക്കൽകോളജുകളിൽ ഒന്നിലെങ്കിലും പാടെ വിഭിന്നമായ ഒരു പുതിയ വൈദ്യപരിശീലനം ആരംഭിച്ചു നടപ്പിലാക്കേണ്ടയാവശ്യം ഉണ്ട്. സാധാരണ ഉള്ള എം. ബി. കോഴ്സിലെ പാഠ്യപദ്ധതികൾക്ക് ഉപരിയായി, രോഗിയുടെ മാനസികവും, വൈകാരികവും ആയ കുഴപ്പങ്ങൾ കണ്ടുപിടിക്കുന്നതിനും തന്മൂലമുള്ള പൊരുത്തക്കേടിനും അങ്ങനെ അതുമൂലമുള്ള ശാരീരിക വ്യാധികൾക്കു പരിഹാരം ചെയ്യുന്നതിനും വിദ്യാർത്ഥികളെ പരിശീലിപ്പിക്കുന്ന ക്രിസ്ത്യൻ മന:ശാസ്ത്രവും, വേദപരിശീലവും നൽകേണ്ടിയിരിക്കുന്നു. ഇപ്രകാരമുള്ള പരിശീലനംമൂലം, രോഗി, താനായിരിക്കുന്ന പരിതസ്ഥിതികളിലും, ഇടപെടുന്ന ആളുകളോടുള്ള ബന്ധത്തിലും, സമാധാനപരമായും പരസ്പര ധാരണയോടും പ്രവർത്തിക്കുവാൻ സഹായിക്കുന്നതിനു കഴിയും. അങ്ങനെ രോഗി പരിപൂർണ്ണ വിശ്വാസത്തോടും തന്നെക്കുറിച്ചുള്ള ദൈവേഷ്ടം സ്വീകരിക്കുവാനുള്ള സന്നദ്ധതയോടും സംഗതികളെ കാണുവാൻ ഡോക്ടർക്കുസാധിക്കും. ഡോക്ടർ തന്റെ രോഗിയെ ദൈവം സ്നേഹിക്കുന്നുണ്ടെന്നും അവിടുന്നു സദാ അവനെ സുഖപ്പെടുത്തുവാൻ സന്നദ്ധനാണെന്നും, അവന്റെ ഏററം വലിയ നന്മയ്ക്കുവേണ്ടി ജാഗരിക്കുന്നവനാണെന്നും ഓർമ്മിക്കണം. ഡോക്ടറുടെ കർത്തവ്യം, രോഗിക്കുതന്നെ മനസ്സിലാകാതെയുള്ളതും സൗഖ്യം പ്രാപിക്കുന്നതിനു വിഘാതമായിട്ടുള്ളതുമായി രോഗിയിലുള്ള കുഴപ്പങ്ങൾ മാററി സുഖംപ്രാപിക്കുന്നതിനു പര്യാപ്തമായ ശാരീരിക പരിതസ്ഥിതി പ്രദാനം ചെയ്യുക എന്നതാണ്. ഇതിലേയ്ക്കു മാനസികവും ആദ്ധ്യാത്മികവുമായ ഉയർന്ന ഒരു മനോഭാവത്തിലേയ്ക്കു രോഗിയെ കൊണ്ടുവരേണ്ടിയിരിക്കുന്നു. മറെറാരു വിധത്തിൽ പറഞ്ഞാൽ, ഡോക്ടർക്കും വൈദ്യവിദ്യാർത്ഥിക്കും, ഓരോ പ്രത്യേക രോഗിയുടെ കാര്യത്തിലും അയാളുടെ പൂർണ്ണ വ്യക്തിത്വത്തിലേയ്ക്കും കടന്നുചെല്ലുന്ന വിധമുള്ള ഒരു വിവേചനാ വൈഭവം ഉണ്ടായിരിക്കേണ്ടതുണ്ട്. ഇതു വാസ്തവത്തിൽ ഓരോ ക്രൈസ്തവ ഡോക്ടറും കൈകാര്യം ചെയ്യുവാൻ കഴിയേണ്ട ഒരു ആദ്ധ്യാത്മീക പ്രശ്നമാണ്. എന്നാൽ ഇതു കൈകാര്യം ചെയ്യുന്നതു കഷ്ടതയനുഭവിക്കുന്ന രോഗിയോടുള്ള സ്നേഹംമൂലമല്ലാതെ മറെറന്തെങ്കിലും സ്വാർത്ഥപരമായ (അതായതു് അവനെ മതപരിവർത്തനം ചെയ്യണമെന്നുള്ള ചിന്തയോടെ) ലക്ഷ്യത്തോടെ ആയിരിക്കരുത്. ദൈവത്തിന്റെ ആത്മാവ് ഈ മാനസാന്തരത്തിങ്കലേയ്ക്കു രോഗിയെക്കൊണ്ടു വരികയും രോഗിക്കും ഡോക്ടർക്കും സന്തോഷത്തിനു വക നൽകുന്ന ഒരു ഫലം ഇവിടെ ഉണ്ടാകുവാൻ തികച്ചും സാദ്ധ്യത ഉണ്ടെന്നും ഉള്ള പരമാർത്ഥം ഞാൻ വിഗണിക്കുന്നില്ലതാനും. ഇപ്രകാരമുള്ള ഒരു പുതിയ പരിശീലനം നമ്മുടെ ആശുപത്രി (മെഡിക്കൽകോളജ്) കളിൽ ഏർപ്പെടുത്തുന്നപക്ഷം ഒരു വർഷത്തെ സമയംകൂടി പരിശീലനത്തോടു ചേർത്തുവേർതിരിക്കേണ്ടതുണ്ട്. ഈ പ്രത്യേക കാലയളവിൽ വിദ്യാർത്ഥികൾ സമീപത്തു് ഏതെങ്കിലും ക്രിസ്ത്യൻ ആശുപത്രികളിൽ സേവനം ചെയ്യുന്നതിന് അവരെ അനുവദിക്കുകയും രോഗികളോടുള്ള ഈ പുതിയ സമീപനരീതി പ്രാവർത്തികമാക്കുകയോ, കുറഞ്ഞപക്ഷം കാര്യമായി പരിശ്രമവിധേയമാക്കുകയോ വേണം. കാരണം ഈ പുതിയ ചൈതന്യം ലെക്ചറന്മാരുടെ ക്ളാസ്സുകളിൽനിന്നും ഉള്ളതിലധികമായി അദ്ധ്യാത്മീകവാസനയുള്ള ഡോക്ടർമാരുടെ പക്കൽനിന്നും ലഭിക്കേണ്ട ഒന്നാണ്. പരിശീലനകാലത്തു തന്നെ വ്യക്തമായി അറിയാവുന്നതാണ് ഏതെല്ലാം വിദ്യാർത്ഥികൾ ദൈവസ്നേഹത്താൽ പ്രേരിതരായും ആരെല്ലാം അങ്ങിനെ അല്ലാതെ കേവലം പണസംബന്ധമായ ചിന്തയാൽ ഈ ജോലിക്കു മുൻപോട്ടു വരുന്നു എന്നുള്ളതും. ഏതൊരു ക്രൈസ്തവ വൈദ്യവിദ്യാർത്ഥിയും, ചികിൽസക്കുള്ള യോഗ്യത പ്രാപിച്ചു കഴിഞ്ഞാൽ ആദ്യമായി ചെയ്യേണ്ടതു സമീപത്തുള്ള ഒരു ക്രൈസ്തവ ആശുപത്രിയിൽ (താരതമ്യേന ചെറിയതു്) സേവനത്തിനു പരിശ്രമിക്കുക എന്നതാണ്. ഇപ്രകാരം ഞാൻ ഗുണദോഷിക്കുന്നതിന്റെ കാരണം അങ്ങനെ ഉള്ള സ്ഥാപനങ്ങളിൽ മാത്രമേ കാര്യമായ ഒരു പരിചയം മററു ക്രൈസ്തവ ഡോക്ടറന്മാരുമായി സാദ്ധ്യമാകൂ എന്നുള്ളതുകൊണ്ടാണ് ഇപ്രകാരമുള്ള കുറെ വർഷങ്ങളിലെ പരിശീലനത്തിന്റെ ശേഷം, തനിക്ക് ആവശ്യമായ പ്രവർത്തനസരണി—അഥവാ ഉന്നത വിദ്യാഭ്യാസം—തെരഞ്ഞെടുക്കുവാൻ കഴിയും. ഒരു യൗവ്വനക്കാരനായ ക്രൈസ്തവ ഡോക്ടർക്ക് ഉടനെ തന്നെ ലഭിക്കുന്ന ഉന്നതവിദ്യാഭ്യാസത്തിനുള്ള സൗകര്യം, അദ്ദേഹത്തെ ഒരു ക്രൈസ്തവ വൈദ്യ സങ്കേതത്തിലേയ്ക്കു തിരിച്ചുവിടുന്നതിനു മുഖാന്തരമായി നിലനിൽക്കുന്നു എന്നാണ് എന്റെ വിചാരം.

(ഇന്ത്യൻ ക്രിസ്ത്യൻ മെഡിക്കൽ അസോസിയേഷനിൽ ചെയ്ത പ്രസംഗം തർജ്ജമ എം. കെ. ജേക്കബ്—തടാകം ആശ്രമം കോയമ്പത്തൂർ)

# സഭ വഞ്ചിക്കപ്പെടുന്നു

**കെ. വി. മാമ്മൻ**

മലങ്കര ഓർത്തഡോക്സ് സഭയിൽ സമാധാനം കൈവന്നശേഷം ഇപ്പോൾ സഭയ്ക്കു ലഭിച്ചിരിക്കുന്ന സുവർണ്ണാവസരം എങ്ങനെ വിനിയോഗിക്കുന്നു എന്നതിനെ ആശ്രയിച്ചാണ് നമ്മുടെ സഭയുടെ ഭാവി നിലകൊള്ളുന്നത്. സമുദായക്കേസുമൂലം മലങ്കര സഭ പത്തു പഞ്ചവൽസരപദ്ധതികളുടെ കാലം പാഴാക്കിക്കളഞ്ഞുവെന്ന് എല്ലാവർക്കും അറിയാം. നഷ്ടപ്പെട്ടകാലത്ത് ചെയ്യേണ്ടിയിരുന്ന ജോലികൂടി ഇന്നു നിർവഹിക്കേണ്ട കർത്തവ്യഭാരമാണ് സഭയിലും സഭാ പ്രവർത്തകരിലും സ്ഥിതിചെയ്യുന്നത്. മഹത്തും ബൃഹത്തും ആയ ഈ ജോലി നിർവഹിക്കുന്നതിന് പരിശീലനം ലഭിച്ചവരും ത്യാഗമനോഭാവത്തോടുകൂടി സഭാസേവനത്തിനു വന്നവരും ആയ ആളുകളും ആവശ്യമായ അർത്ഥവും അത്യന്താപേക്ഷിതമാണ്.

സഭയുടെ പല പ്രവർത്തനരംഗങ്ങളിലും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ നേതൃസ്ഥാനത്തും മുഴുവൻ സമയവും ചെലവുചെയ്യാൻ സാധിക്കുന്ന ആളുകൾ ഇല്ലെന്നു നാം മനസ്സിലാക്കണം. അഭ്യസ്തവിദ്യരായ വൈദികരിൽ ഭൂരിഭാഗവും നമ്മുടെ വിദ്യാലയങ്ങളിൽ 'സ്ഥിരപ്രതിഷ്ഠ' നേടിയിരിക്കുകയാണ്. കണക്കും ശാസ്ത്രവും ഭാഷയും പഠിപ്പിക്കാൻ കത്തനാരന്മാരെ ആവശ്യമില്ലെന്നും അവർ ഇടവകകളിലും മിഷനറി ഫീൽഡിലും മററുമാണു പ്രവർത്തിക്കേണ്ടതെന്നും ചിന്തിക്കുന്നവർക്കെല്ലാം അറിയാം. ഏതാനും വിദഗ്ദ്ധരായ വൈദികരെ വിദ്യാലയങ്ങളിൽ അത്യാവശ്യമാണെങ്കിൽ അനുവദിച്ചുകൊണ്ട് ബാക്കിയുള്ള വൈദികരെ അവരുടെ ചുമതലകളിലേക്കു തിരിച്ചുവിടേണ്ട ചുമതല സഭയ്ക്കുണ്ട്, സ്കൂളുകളിലും കോളജുകളിലും ഉപജീവനാർത്ഥം ജോലിചെയ്യുന്ന വൈദികരെ അവിടെനിന്നു മാററി സഭാപ്രവർത്തനങ്ങളിൽ പ്രവേശിപ്പിക്കണമെന്നു പ: കാതോലിക്കാബാവാ തിരുമേനിയുടെ അസിസ്റ്റൻറുകൂടിയായ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി ഏതാനും ദിവസങ്ങൾക്കുമുമ്പ് ഈ ലേഖകനോടു ഒരഭിമുഖ സംഭാഷണവേളയിൽ പറയുകയുണ്ടായി. അദ്ധ്യാപകജോലി കിട്ടുന്നതിനുവേണ്ടി പട്ടം ഏൽക്കുന്ന യുവാക്കന്മാരും ഇന്ന് അപൂർവമല്ലെന്നു ചൂണ്ടിക്കാണിക്കപ്പെടുന്നു. വിദ്യാലയങ്ങളിലെ അദ്ധ്യാപക അച്ചന്മാർ സഭാസേവനത്തിന് ഇറങ്ങണമെന്നും അവരുടെ ത്യാഗോജ്ജ്വലമായ സേവനങ്ങൾ കൊണ്ടു മാത്രമേ മലങ്കരസഭയെ ഉദ്ധരിക്കാൻ സാധിക്കുകയുള്ളുവെന്നും പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി പലപ്പോഴും പറയാറുണ്ട്. മാർത്തോമ്മാ, സി. എസ്. ഐ. എന്നീ സഭാവിഭാഗങ്ങളിലെ പ്രമുഖരായ ചുരുക്കം ചില വൈദികർ മാത്രമാണ് ഇന്നു കോളജുകളിൽ പഠിപ്പിക്കുന്നത്. അവരിൽ പലരും പ്രിൻസിപ്പൽമാരായോ അതുപോലെ ഉത്തരവാദിത്വമുള്ള സ്ഥാനങ്ങളിലോ അത്യാവശ്യമാണെന്നു കണ്ടു നിയമിക്കപ്പെട്ടിരിക്കുന്നവരുമാണ്.

അഭ്യസ്തവിദ്യരും വേദശാസ്ത്രപഠനം ലഭിച്ചവരുമായ ഒട്ടധികം വൈദികർ ഉപരിപഠനത്തിൻെറ പേരിൽ സ്കോളർഷിപ്പുകൾ നേടി അമേരിക്കയിലും മററും പഠിക്കുകയും ജോലി സ്വീകരിച്ചു താമസമുറപ്പിക്കുകയും ചെയ്തിട്ടുണ്ട്. സഭയുടെയും മെത്രാപ്പോലീത്തന്മാരുടെയും ശുപാർശകളോടുകൂടി അക്കരെ കടന്ന ശേഷം വേദശാസ്ത്രം ഒഴിച്ചുള്ള കാര്യത്തിൽ വ്യാപൃതരാകുകയും എന്തെങ്കിലും ജോലി സ്വീകരിച്ച് അവിടെ തുടരാൻ ശ്രമിക്കുകയും ചെയ്യുന്ന ശെമ്മാശന്മാരും വൈദികരും യഥാർത്ഥത്തിൽ സഭയെ വഞ്ചിക്കുകയാണു ചെയ്യുന്നതെന്നു കാണാൻ പ്രയാസമില്ല. സഭാപ്രവർത്തകർക്കുവേണ്ടിയുള്ള സ്കോളർഷിപ്പുകളുടെ ദുർവിനിയോഗം ഒരു തരത്തിൻ പാപമാണ്. അമേരിക്കയിൽ ഏതു ജോലി സ്വീകരിച്ചാലും കൊഴുത്ത ശമ്പളം ലഭിക്കും. അവർക്കും അവരുടെ നാട്ടിലുള്ള കുടുംബാംഗങ്ങൾക്കും ഉ

ജോലി സ്വീകരണം പല വിധത്തിലും പ്രയോജനകരവുമായിരിക്കും. ഇന്ത്യയ്ക്കു വിദേശനാണ്യം ലഭിക്കുന്നു എന്ന പ്രയോജനവും ഉണ്ട്. ചിലർ അമേരിക്കൻ സാമൂഹ്യജീവിതത്തിൽ അലിഞ്ഞു ചേർന്നു കഴിഞ്ഞു. മററു ചിലർ സ്ഥിരമായി താമസിക്കുന്നതിനുള്ള പൗരത്വം നേടിയിരിക്കുന്നു. കാലംചെയ്ത പുത്തൻകാവു മാർ പീലക്സിനോസ് തിരുമേനിയുടെ കൂടെ കൂടുകയും അവിവാഹിതരായിരുന്നു സഭാ സേവനം അനുഷ്ഠിക്കാമെന്ന പ്രതിജ്ഞകളെല്ലാം വിസ്മരിച്ചു വിവാഹിതരായി വിദേശങ്ങളിൽ ജീവിതം നയിക്കുകയും ചെയ്യുന്ന ചിലരെ ഈ ലേഖകനു നേരിട്ടറിയാം, ഇവർക്കെല്ലാം പട്ടവും വൈദികവേഷവും സാമൂഹ്യജീവിതത്തിലെ ഒരു വിലങ്ങുതടിയായിട്ടാണ് ഇന്നു സ്ഥിതിചെയ്യുന്നത്, ഇങ്ങനെയുള്ളവരെ പട്ടത്വത്തിൽനിന്നു വിമുക്തരാക്കുന്നതിനും സഭയുടെ ഉത്തരവാദിത്വത്തിൽ നിന്നു വിടുന്നതിനു സാദ്ധ്യത ഉണ്ടോ എന്ന് ആരായേണ്ടതാണ്, സഭയുടെ പ്രത്യക്ഷവും പരോക്ഷവും ആയ സ്വാധീനം മൂലം സ്കോളർഷിപ്പു നേടി അമേരിക്കയിലേയും മററു പച്ചയായ മേച്ചിൽ പുറങ്ങളിൽ കഴിയുന്ന ശെമ്മാശന്മാരോടും മററും ഉടൻ തിരിച്ചുവരാൻ ആവശ്യപ്പെടുകയും അതനുസരിക്കാത്തവരെപ്പററിയുള്ള അശ വെടിയുകയും ചെയ്യേണ്ടതാണ്. മേലിൽ വിദേശങ്ങളിൽ ഉപരിപഠനത്തിനു പോകുന്ന വൈദികരെ നിശ്ചിതകാലഘട്ടം കഴിഞ്ഞാൽ തിരിച്ചുവരത്തക്ക വ്യവസ്ഥകളിൽ അയയ്ക്കുകയും ചെയ്യണം. മാർത്തോമ്മാസഭയിൽ ഒരു വൈദികൻ മാത്രമാണ് പ്രത്യേകാനുവാദത്തോടുകൂടി തിരിച്ചുവരാതെ വിദേശത്തു ജോലി ചെയ്യുന്നതെന്നു ഈയിടെ മനസ്സിലാക്കാൻ കഴിഞ്ഞു. മാർത്തോമ്മാസഭയിലെ വിവിധ പ്രവർത്തനങ്ങളുടെ ചുക്കാൻ പിടിക്കുന്നതു വിദേശ പരിശീലനം കഴിഞ്ഞ സമർത്ഥരായ വൈദികരാണ്. പരിശീലനകാലഘട്ടം കഴിഞ്ഞാൽ ഉടൻ അവർ തിരിച്ചു വിളിക്കപ്പെടും. അവർ അതനുസരിക്കുകയും ചെയ്യും. ഇന്ത്യയിലെ സുവിശേഷ പ്രവർത്തനങ്ങൾ ഏറെറടുക്കണമെന്നാഗ്രഹിക്കുന്ന പക്ഷം അഭ്യസ്തവിദ്യരായ നമ്മുടെ വൈദികർ മുൻനിരയിൽ നിന്നേ മതിയാവു. അവർ ഇവിടത്തെ കഷ്ടപ്പാടുകളിൽനിന്ന് അകന്നുനിൽക്കാനും ആധുനിക സുഖസൗകര്യങ്ങൾ ആസ്വദിക്കാനും ആഗ്രഹിച്ചാൽ സഭയുടെ സ്വപ്നങ്ങൾ ഒന്നും സാക്ഷാൽകരിക്കപ്പെടുകയില്ല. ഇന്നു സഭ യാഥാർത്ഥത്തിൽ വഞ്ചിക്കപ്പെടുകയാണ്. സഭാംഗങ്ങൾ ഈ സത്യം മനസ്സിലാക്കുകയും ചെയ്യണം.

(ഓർത്തഡോക്സ് യൂത്ത്)

---

## വിപ്ളവ ദൈവശാസ്ത്രം

ജൂലൈ മാസത്തിൽ സഭകളുടെ അഖിലലോക കൗൺസിലിൻെറ ആഭിമുഖ്യത്തിൽ ജനീവയിൽ ചേർന്ന സഭയും സമൂഹവും സംബന്ധിച്ച ലോകസമ്മേളനം അംഗീകരിച്ച 'വിപ്ളവത്തിൻെറ ദൈവശാസ്ത്രം,, എന്ന ആശയം ഇവാഞ്ചലിക്കൽ ചർച്ചിലെ മുൻ ബിഷപ്പ് ഓട്ടോ ഡെബീലിയസ് നിരാകരിച്ചിരിക്കുന്നു.

സഭയുടെ പ്രകൃതി അടിസ്ഥാനമാക്കി ഒരു വിപ്ളവത്തെ ന്യായീകരിക്കുക സാധ്യമല്ല; വിപ്ളവത്തിൻെറ സ്വഭാവമല്ല ദൈവത്തിൻെറആഹ്വാനമനുസരിച്ചുള്ള ഒരു നവീന ജീവിതരീതിയുടെ ശക്തിയാണ് ക്രിസ്തീയ സ്വഭാവമെന്നു ബിഷപ്പ് ചൂണ്ടിക്കാണിക്കുന്നു. ഈ സ്വഭാവം സങ്കുചിതമായ എല്ലാവിധ ക്രിസ്തീയ ചിന്താരീതികൾക്കും എതിരായി നിലകൊള്ളണമെന്നും, അതിനെ വിപ്ളവാത്മകമെന്നു വിളിച്ചുകൂടെന്നും ബിഷപ്പിന് അഭിപ്രായമുണ്ട്.

(Continued from page 12)

social concern in general and political action in particular. Several aspects of God's work in Christ in the world are stressed in this connection.

Most important here is the understanding of the scope of Christ's redemptive work as social as well as cosmic. It is a Gospel of redemption of not only the whole human race but also of the whole created world. Christ reconciled "all things to Himself". So the Church's witness to Christ's redemption should include the message of the renewal of society. Christ's message of salvation calls for not only conversion of the individual but also the renewal of society.

The Church must be active in promoting an atmosphere where individuals can grow and mature spiritually "Man is a unity of body and spirit and his true nature is realized in society. The life of the person is deeply influenced by his material environment and by his membership in the community. The Church and the Christian must be concerned about any threat to the welfare and dignity of persons arising from particular economic, social and political situations. Now as never before, political decision control the economic, social and other aspects of the life of nation and no efforts should be spared to ereate an atmosphere of spiritual freedom where persons can grow and develop to their full capabilities. This is possible only when Christians take a deep interest in politics.

A narrower, but equally important question, of safeguarding religious liberty, not only for Christians but for all should induce Christians to take an active interest in politics. This is specially urged in a situation where Christians are in the minority, as in India, the community has a right and duty to work to safeguard the interests of the community especially of sections which suffer, because of economic and social disabilities. This is the raison d'etre of the Christian participation in politics.

## Christian Attitudes

Men have oscillated between two views of the state-one, the state as an institution ordained by God and two, the state as a necessary evil which should be got rid of in course of time. Romans 13 has been used to justify the theory of the divine right of kings and to absolutise the authority of the State. The proponents of laissez faire capitalism would want the state to provide a frame work of law and order with minimal interference with the life of the people so that people may freely pursue their economic, social and spiritual ends. To the communist the state "is the product and the manifestation of the irreconcilability of class antagonisms", and the state is to be finally abolished But while it exists, the state is to be an instrument of social change.

In Roman Catholic theory "The state is viewed (1) as a 'perfect' society, (2) as an order embracing and respecting a hierarchy of ends under the common good, and (3) as a moral organism." This implies that the state is autonomous within its own spheres, subject to the fact that the ultimate end of man, which is his salvation, is beyond the governance of the state and that each state is a member of a community of nations. The theories of state of Continental Protestants "range all the way from the idealists depreciation of the state or the anarchists' absolute denial, up to the most extreme form of the conservative deification of the State "

A more balanced and realistic view is found in the pronouncements of the Oxford, Tambaram, Amsterdam, Evanston and other ecumenical conferences of the Protestant and Orthodox Churches. The "message" of the Oxford Conference said: "We recognize the State as being in its own sphere the highest authority. It has the Godgiven aim in that sphere to uphold law and order and to minister to the life of its people. But as all authority is from God, the State stands under His judgement, God is Himself the source of justice of which the State is not the Lord but servant". As early as 1938 the Tambaram Conference called upon the Church "to take an attitude toward the state which is positive and constructive, not merely negative and critical" The later conferences including those of Asian Churches have recognized the important role of the State in promoting social justice and human welfare in general. The bangkok Assembly of the East Asia Christian Conference (1964) has endorsed and amplified the previous statements which lay down as fundamental the basic goals which the Christians should set before the newly independent nations of Asia.

## Meaning of the Secular State

From the point of view of relationship between religions and the State, there are four types of states in Asia. They are: 1) Theocratic, where the religion of the majority is the official religion and officially supported by theState—as in Pakistan, 2) Communist, where religions are discouraged and even opposed by the State, as in China, 3) Neutral, where all religious groups are given State aid and treated equally, as in Indonesia and (4) Secular, where all religions are treated alike but not aided or hindered in their work by the State.

The term 'secular' is not to be found in the Constitution of India though it was widely used during the debates in the Constituent Assembly and is commonly used now. Because of the closeness of the words 'Secular' and 'Secularism', the latter of which stands for an anti-religious and atheistic philosophy many people have felt that the phrase 'the secular State' is ill-chosen. President Radhakrishnan uses the term 'Neutral State' with reference to India to emphaize the fact that while India treats all religious equally she does not seek to promote any religion and provides freedom for all religions, it is not anti-religions. The Jana Sangh in its official publications uses the term 'non-sectarian'. It is not very clear whether the word sects is used for the different religions in India or only for the sects within Hinduism. But the constitution worker's views are unmistakable in Articles 25 to 28 of the Constitution of India contain clauses guaranteeing religious freedom to all persons.

(to be continued)

Reg. No. K. 289 Licence No- 498

ചർച്ച് വീക്കിലി

# The Christian Community in A Secular State

by Rev. Dn. Abraham Thomas

What are the distinct contributions that Christians and the Christian Community of India have to make to nation-building in this country? Why should Christians soil their hands with the business of politics? Do Christians in India have any special contribution to make to national politics, apart from their being mere Indian citizens, like every other citizen of India? In our secular state, can any special role be allowed for a religious group in politics or in other spheres of life? These and similar questions arise constantly and have to be answered from time to time.

## Why Participate?

It is axiomatic, though not always in the focus of our attention that all citizens of a democratic state have a responsibility to take part in the political life of the country. Despite this, there are many who fail to act on this principle. And there are other Christians who would strive for the salvation of individual souls alone considering that as the proper calling of the Christians and hence politics remain out side their field of concerns. What is the Christian insight which would meet the objection of the latter to involvement in politics, and which would reinforce the genuine interest that all the citizens of a democratic state, including Christians, are expected to take in the political life of the country to which they belong?

Biblical understanding of God's action in history belies the thesis that Christians should have nothing to do with politics. Even as the communists, Christians have a lively interest in history and the historical processes because of their understanding of the nature of God and the Incarnation, which should impel Christians to take a more than casual interest in politics and programmes of social welfare and reform.

Loyalty and obedience to God, the Lord of history and love of neighbour are of the essence of Christian social and personal ethics. A whole-hearted commitment to both these principles would thrust a Christian head long into politics, using the term in its widest sense.

God is the Lord of history and this is the biblical understanding of the involvement of God in history. In the Old Testament Israel's history may be viewed as a political drama in which God and the Israelites were coactors. As Bishop John A. T. Robinson (of Honest to God fame and also an eminent biblical scholar) in one of his essays entitled "The Gospel and Politics" says: "Israel understood God as the "Lord of history–a God who does things not in cycles but on a single purposive line. And responsibility to the God of history meant, as those who served him discerned, taking responsibility for history. They could no longer be indifferent to where it was going or leave it to others as something alien. They were compelled to enter the power struggle because it was there that the battle for God's control of the world was fought out. Historical absenteeism was simple atheism", Moses and Nehemiah may be considered to be as much political leaders as they were religious leaders and the prophets made many pronouncements which were nothing if not political–all this they did in obedience to God. Christ the New Moses did not follow the way of violence but chose the way of the "suffering Servant" but he announced the coming of the Kingdom of God within history. St. John's declaration-"The Word was made flesh and dwelt among us", indicates the process of God's identification with history and such understanding is most inclusive and comprehensive.

Love of neighbour ought to involve a Christian in politics. It means being concerned for the poor, the stranger the sick and suffering. This love of neighbour is a corollary to loyalty to God as the Lord of History. "The complement since responsibitity for history if it is not just a cliche means commitment to perons, and the overriding conviction that 'people matter'. And it was the corrective or check upon it, because politics becomes 'power politics' precisely at the point where persons cease to matter". Nathan protested to David when he sent Uriah to the battle front, merely to get rid of him so that David could marry Uriah's wife and Elijah the prophet of the Lord could not keep silent when Ahab the King became greedy for Naboth's vineyard and unjustly werested it from him. Jeremiah said of King Josia, "He Judged the cause of the poor and needy Is not this to know me? says the Lord". Here to act justly, to care for the poor i.e., right politics is equated with true religion. To know the God of history means just this

In the life and teachings of Jesus there is an even stronger connexion between loving God and loving neighbour for Jesus says, "whatever you have done to the least of these, you have done to me". "I was hungry, thirsty, naked, sick, a stranger and in prison" -being concerned for the neighbour means in our day and age, being concerned for food production, water supplies, housing, hospitals, prisons, refugees etc. "And if in our day you really think you can be concerned for these things, or rather for your neighbour in them, namely at the level of personal kindness and without being drawn into politics, you are simply being escapist". Both love of the Lord of history and the love of neighbour involves one who is committed to the biblical faith, deeply in political activities.

Recent ecumenical Asian theology has placed a great deal of emphasis on the Christian basis for

(continued on page 11)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.